


# മലങ്കരസഭ

## മാസിക



പ. കാതോലിക്കാ ബാവാ തിരുമേനിക്കു് സണ്ടേസ്കൂൾ അസോസേഷ്യൻ വകയായി ജന്മദിന സമ്മാനം അസോസേഷ്യൻ പ്രസിഡൻറ് മാത്യൂസ് മാർ ക്കുറിലോസ് മെത്രാപ്പോലീത്താ മെയ് 1–ാം തീയതി കൂടിയ അസോസേഷ്യൻ ജനറൽബോഡി മീററിംഗിൽവച്ചു് സമർപ്പിക്കുന്നു.

1986
ജൂൺ
ലക്കം 6
പുസ്തകം 41



Licence N



അമേരിക്കയിൽ ഗ്രേറ്റർ ഫിലാദൽഫിയായിലെ ഇൻഡ്യൻ ഓർഗനൈസേഷൻെറ അടുത്ത രണ്ടുവർഷത്തെ സെക്രട്ടറിയായി മലയിൽ ഡോ. എം.കോശി (phd-) തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.

ഈ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്ന പ്രഥമ മലയാളിയാണ് ഡോ. കോശി. പത്തിരുപതു വർഷങ്ങളായി അമേരിക്കയിൽ ഇൻഡ്യാക്കാരുടെ ഇടയിൽ സേവനമനുഷ്ഠിച്ചുവരുന്ന ഡോ. കോശിക്ക് മലങ്കര സഭയുടെ അഭിനന്ദനങ്ങൾ.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അമേരിക്കയിൽ പള്ളികൾ സ്ഥാപിക്കുന്നതിലും മററും ഉത്സാഹമായി പ്രവർത്തിച്ചുവരുന്ന ഡോ. കോശി 1982 മുതൽ 85 വരെ ഭദ്രാസനകൗൺസിൽ മെമ്പറായിരുന്നു. ഇപ്പോൾ ഫിലാദൽഫിയായിലെ മെട്രോപ്പോലീററൻ ഹോസ്പിററലിൽ സേവനമനുഷ്ടിക്കുന്ന ഇദ്ദേഹം Society of Neuclear Medicine, New York Academy of Science മുതലായി അമേരിക്കയിലെ വിവിധ പ്രസ്ഥാനങ്ങളുടെ മെമ്പർ കൂടിയാണ്.

EDITORIAL BOARD

H. H. The Catholicos of the East (President)
H. G. Geevarghese Mar Osthathios Metropolitan (Vice President)
H. G. Paulose Mar Milithios Episcopa
Rev. Dr. V. C. Samuel
Rev. Fr. T. J. Joshua
Rev. Fr. Jacob Kurian
Rev. Fr. Lazarus O. I. C.
Dr. Samuel Chandanappally
Prof: C. J. Mannummood
Mr. Abraham Zacharia
Mr. Mathew Sankarathil
Mr. O. A. Mathew
Very Rev. Dr. N. J. Thomas Ramban (Chief Editor)
Rev. Fr. T. G. Zacharia (Manager)

## ഈ ലക്കത്തിൽ

# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5-6-1986

നമ്പർ: 95/86

# പ. ബാവാ തിരുമനസ്സിലെ കല്പന

## [മലങ്കര മെത്രാപ്പോലീത്തായുടെയും മെത്രാസന മെത്രാപ്പോലീത്താമാരുടെയും, അസിസ്റ്റൻറന്മാരുടെ ചുമതലകൾ, അധികാരങ്ങൾ, വരുമാനമാർഗ്ഗങ്ങൾ എന്നിവ സംബന്ധിച്ച്]

പ്രിയരെ,

മലങ്കരമെത്രാപ്പോലീത്തായ്ക്കു ഒരു അസിസ്റ്റൻറിനെ നിയമിക്കുവാൻ സഭാഭരണഘടനയിൽ വ്യവസ്ഥയുണ്ട്. ഭരണഘടനയിൽ പ്രത്യേകിച്ച് എടുത്തു പറഞ്ഞിട്ടില്ലെങ്കിലും മെത്രാസന മെത്രാപ്പോലീത്താമാർക്കും മുൻപു മുതലേ അസിസ്റ്റൻറന്മാർ ഉണ്ടായിരുന്നു. ഇപ്പോഴും ഉണ്ട്. എന്നാൽ മലങ്കര മെത്രാപ്പോലീത്തായുടെയും മെത്രാസന മെത്രാപ്പോലീത്താമാരുടെയും അസിസ്റ്റൻറന്മാരുടെ ചുമതലകൾ, അധികാരങ്ങൾ, വരുമാനമാർഗ്ഗങ്ങൾ എന്നിവയെപറ്റി വ്യക്തമായ നിയമങ്ങൾ ഇല്ലായിരുന്നു. ഇപ്രകാരമുള്ള നിയമങ്ങൾ നിർമ്മിക്കേണ്ടത് സഭയുടെ പുരോഗതിക്കും വിവിധ തലങ്ങളിലുള്ള ഭരണത്തിൻെറ സുഗമമായ നിർവഹണത്തിനും ആവശ്യമെന്ന് കണ്ടതിനാൽ ഈ കാര്യത്തെപറ്റി പഠിച്ച് റിപ്പോർട്ടു ചെയ്യുവാൻ 20-6-1985-ൽ കൂടിയ അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ആലോചനയോടുകൂടി ഒരു കമ്മററിയെ നാം നിയോഗിക്കുകയുണ്ടായി. കമ്മററി സമർപ്പിച്ച റിപ്പോർട്ട് 1985 ഒക്ടോബർ 8-ാം തീയതി കൂടിയ മാനേജിംഗ് കമ്മററി യോഗത്തിൻെറ തുടർച്ചയായി 1985 ഒക്ടോബർ 22-ാം തീയതി കൂടിയ യോഗം വിശദമായി ചർച്ചചെയ്ത് പാസ്സാക്കുകയും 1986 ഫെബ്രുവരി 17 മുതൽ 21 വരെ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും റിപ്പോർട്ടിലെ ശുപാർശകൾ അനുസരിച്ചുള്ള നിയമങ്ങൾ സഭയിൽ നടപ്പാക്കണമെന്ന് തീരുമാനിക്കുകയും ചെയ്തിട്ടുണ്ട്. ഈ നിയമങ്ങൾ ഈ കല്പനയുടെ അനുബന്ധമായി ചേർത്തിട്ടുണ്ട്.

പ്രസ്തുത അനുബന്ധത്തിൽ പറയുന്ന നിയമങ്ങൾ 1986 മെയ് ഒന്നാം തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണെന്ന് നാം പ്രഖ്യാപിക്കുന്നു.

## അനുബന്ധം

[1985 ഒക്ടോബർ 8-ാം തീയതി കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയോഗത്തിൻെറ തുടർച്ചയായി ഒക്ടോബർ 22-ാം തീയതി കൂടിയ യോഗം പാസ്സാക്കുകയും 1986 ഫെബ്രുവരി 17 മുതൽ 21 വരെ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും, പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി 8-4-1986-ലെ 95/86-ാം നമ്പർ കല്പന പ്രകാരം 1-5-1986 മുതൽ പ്രാബല്യത്തിൽ വരുത്തുകയും ചെയ്തിട്ടുള്ള നിയമങ്ങൾ.]

### A. മെത്രാസന മെത്രാപ്പോലീത്താമാരുടെ അസിസ്റ്റൻറന്മാരെ സംബന്ധിക്കുന്നത്

1. ഒരു മെത്രാസന മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ്, മെത്രാപ്പോലീത്തായെ മെത്രാസന ഭരണകാര്യങ്ങളിൽ സഹായിക്കുകയും ഇരുവരും സഹകരിച്ച് പ്രവർത്തിക്കുകയും ചെയ്യണം,

2. മേൽ ഒന്നാം വകുപ്പിൽ പൊതുവായി പറയുന്നതിന് ഭംഗമാകാത്തവിധം മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടന 10, 13, 14, 15, 16, 17, 25, 27, 29, 30, 35, 37 എന്നീ വകുപ്പുകളിൽ പറയുന്ന അധികാരങ്ങൾ അസിസ്റ്റൻറായ മേല്പട്ടക്കാരനും, അദ്ദേഹം ഭരണഘടനയിൽ വിഭാവന ചെയ്തിരിക്കുന്ന ഒരു മെത്രാസന മെത്രാപ്പോലീത്താ തന്നെ എന്ന് പരിഗണിച്ച്, വിനിയോഗിക്കാവുന്നതും, അങ്ങനെയുള്ള സംഗതികൾ സംബന്ധിച്ച് മെത്രാസന മെത്രാപ്പോലീത്തായുടെ അംഗീകാരം വാങ്ങിയശേഷം കല്പനകൾ അയയ്ക്കാവുന്നതുമാണ്.

3. മുകളിൽ രണ്ടാം വകുപ്പിൽ എന്തുതന്നെ പറഞ്ഞിരുന്നാലും ഒരു ഇടവക പള്ളിയിലെ മാനേജിംഗ് കമ്മററി അംഗങ്ങളെ മാററുന്നതിനുള്ള അനുവാദം കൊടുക്കുന്നതിനും, അവരുടെ കാലാവധി നീട്ടിക്കൊടുക്കുന്നതിനുമുള്ള അധികാരം, മെത്രാസന മെത്രാപ്പോലീത്തായിക്കു മാത്രമായിരിക്കുന്നതാണ്.

4. ഭരണഘടന 23-ാം വകുപ്പിൽ വിവരിക്കുന്ന അനുവാദം (വസ്തുക്കൾ വാങ്ങുന്നതിനും വിൽക്കുന്നതിനും കടപ്പെടുത്തുന്നതിനുമുള്ള അനുവാദം) കൊടുക്കുന്നതിനും നിഷേധിക്കുന്നതിനും മെത്രാസന മെത്രാപ്പോലീത്തായിക്കു മാത്രം അധികാരമുണ്ടായിരിക്കുന്നതാണ്. എന്നാൽ അപ്രകാരമുള്ള അധികാരം വിനിയോഗിക്കുന്നതിനു മുൻപായി അസിസ്റ്റൻറിൻെറ അഭിപ്രായം നേരത്തെതന്നെ പ്രകടിപ്പിക്കപ്പെട്ടിട്ടില്ലെങ്കിൽ അതുകൂടി അറിഞ്ഞിരിക്കേണ്ടതാണ്.

5. മെത്രാസന മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറിൻെറ, ഈ റൂളുകളിൻ പ്രകാരമുള്ള അധികാര വിനിയോഗം, യാതൊരു തരത്തിലും മെത്രാസന മെത്രാപ്പോലീത്തായുടെ അധികാരങ്ങളെ ഇല്ലാതാക്കുന്നതല്ലെന്നും, മെത്രാസന മെത്രാപ്പോലീത്താ ഏതെങ്കിലും സംഗതിയിൽ അസിസ്റ്റൻറ് പ്രവർത്തിക്കരുതെന്ന് വ്യക്തമായി നിരോധിച്ചിരുന്നാൽ അദ്ദേഹം അക്കാര്യത്തിൽ യാതൊരു അധികാരവും വിനിയോഗിച്ചുകൂടാത്തതാണെന്നും ഇതിനാൽ സ്പഷ്ടമാക്കിയിരിക്കുന്നു.

6. മെത്രാസന മെത്രാപ്പോലീത്താ വ്യക്തമായി രേഖാമൂലം അധികാരപ്പെടുത്തുന്നപക്ഷം പള്ളികൾ കൂദാശ ചെയ്യുക, ശെമ്മാശന്മാർക്കും കശ്ശീശ്ശാമാർക്കും പട്ടം കൊടുക്കുക, വികാരിമാരെയും സഹ പട്ടക്കാരെയും നിയമിക്കുക, നീക്കുക, സ്ഥലം മാററുക മുതലായവ അസിസ്റ്റൻറിന് ചെയ്യാവുന്നതാണ്.

7. ഈ റൂളുകളിൽ എന്തുതന്നെ പറഞ്ഞിരുന്നാലും അസിസ്റ്റൻറ് ചെയ്യുന്ന എന്തു തീരുമാനവും അദ്ദേഹം പുറപ്പെടുവിക്കുന്ന ഏതു കല്പനയും നിറുത്തിവയ്ക്കുകയോ, അസ്ഥിരപ്പെടുത്തുകയോ, അതിന് വിപരീതമായി പ്രവർത്തിക്കുകയോ ചെയ്യുന്നതിന് മെത്രാസന മെത്രാപ്പോലീത്തായിക്ക് അവകാശമുണ്ടായിരിക്കുന്നതാണ്. എന്നാൽ അപ്രകാരമുള്ള തീരുമാനം മലങ്കര മെത്രാപ്പോലീത്തായ്ക്ക് റിപ്പോർട്ടു ചെയ്യേണ്ടതാണ്.

8. മെത്രാസന മെത്രാപ്പോലീത്തായ്ക്ക് ആ നിലയിൽ ലഭിക്കുന്ന വരുമാനങ്ങൾ, 55% അദ്ദേഹത്തിനും 45% അദ്ദേഹത്തിൻെറ അസിസ്റ്റൻറിനും ലഭിക്കത്തക്കവണ്ണം വീതിക്കേണ്ടതാണ്.

9. മെത്രാസനത്തിലെ ആത്മീയസംഘടനകൾ സംബന്ധിച്ച് മെത്രാസന മെത്രാപ്പോലീത്തായിക്കുള്ള എല്ലാ അധികാരാവകാശങ്ങളും അദ്ദേഹത്തിൻെറ അസിസ്റ്റൻറിനും ഉണ്ടായിരിക്കുന്നതാണ്.

10. മെത്രാസനംവക പണം മെത്രാസന മെത്രാപ്പോലീത്തായുടെയും അസിസ്റ്റൻറിൻെറയും പേരിൽ കൂട്ടായി നിക്ഷേപിക്കേണ്ടതും ആ അക്കൗണ്ട് അവരിൽ ആർക്കെങ്കിലും ഓപ്പറേററ് ചെയ്യാവുന്നതുമാണ്.

11. ഈ റൂളുകളിൽ പറഞ്ഞിരിക്കുന്ന യാതൊന്നും മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടാധികാരത്തെ ഒരു തരത്തിലും ബാധിക്കുന്നതല്ല. സംശയങ്ങളും തർക്കങ്ങളും ഒഴിവാക്കുന്നതിനുവേണ്ടി താഴെ പറയുന്ന പ്രകാരം വ്യക്തമായി വ്യവസ്ഥ ചെയ്യുന്നു. ഒരു മെത്രാസനത്തിൻെറ ഭരണം ഭരണഘടനാനു

സ്വതന്ത്രമായി നടത്തുന്നില്ലെന്നും അത് മെത്രാസനത്തിൻെറയോ സഭയുടെയോ താല്പര്യങ്ങൾക്ക് ഹാനികരമാണെന്നും മലങ്കര മെത്രാപ്പോലീത്താ കാണുന്നപക്ഷം അദ്ദേഹത്തിൻെറ ആലോചനാ സമിതിയുടെയും പ. സുന്നഹദോസിൻെറ സ്ററാൻഡിംഗ് കമ്മററിയുടെയും അഭിപ്രായം ആരാഞ്ഞതിനുശേഷം, കാരണങ്ങൾ കാണിച്ചുള്ള രേഖാമൂലമായ കല്പന പ്രകാരം ഒരു മെത്രാസന മെത്രാപ്പോലീത്തായുടെ ഏതെങ്കിലുമോ മുഴുവനായുള്ളതോ ആയ അധികാരങ്ങൾ വിനിയോഗിക്കുന്നതിന് ആ മെത്രാസന മെത്രാപ്പോലീത്തായുടെ അസിസ്ററൻറിനെ അധികാരപ്പെടുത്താവുന്നതാകുന്നു. എന്നാൽ അപ്രകാരം നടപടി എടുത്തിരുന്നാൽ ആയത് ഉടൻതന്നെ പ. സുന്നഹദോസിലെ എല്ലാ അംഗങ്ങളെയും അറിയിച്ചിരിക്കേണ്ടതും, കഴിയുന്നതും വേഗത്തിലും, എന്നാൽ മുൻപറഞ്ഞ കല്പനയുടെ തീയതി മുതൽ മൂന്നുമാസം കഴിയുന്നതിനു മുൻപായും ആ സംഗതി പ. സുന്നഹദോസിൻെറ പരിഗണനയ്ക്കു സമർപ്പിക്കേണ്ടതും ആണ്. പ. സുന്നഹദോസ് ആ സംഗതിയിൽ എന്തു ചെയ്യണമെന്ന് തീരുമാനിക്കേണ്ടതും, ആ തീരുമാനം പ. സുന്നഹദോസിൻെറ പ്രസിഡണ്ടും മററു ബന്ധപ്പെട്ടവരും നടപ്പിലാക്കേണ്ടതുമാണ്. എന്നാൽ മേൽപറഞ്ഞ പ്രകാരം ടി സംഗതി പ. സുന്നഹദോസിൻെറ പരിഗണനയ്ക്കു സമർപ്പിക്കുന്നതിനു മുൻപായി മാനേജിംഗ് കമ്മററിയുടെ അഭിപ്രായം ആരാഞ്ഞിരിക്കേണ്ടതും ആ അഭിപ്രായംകൂടി പ. സുന്നഹദോസിന് ലഭിച്ചിരിക്കേണ്ടതുമാണ്.

## B. മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറിൻെറ ചുമതലകളും അധികാരങ്ങളും സംബന്ധിച്ചുള്ള നിയമങ്ങൾ

1. മലങ്കര മെത്രാപ്പോലീത്താ ആവശ്യപ്പെടുന്ന പ്രകാരം, അദ്ദേഹത്തിൻെറ അസിസ്ററൻറ്, അദ്ദേഹത്തെ സഭാ കാര്യങ്ങളുടെ ഭരണനിർവഹണത്തിൽ സഹായിക്കേണ്ടതാണ്.

2. മേൽ ഒന്നാം വകുപ്പിൽ പൊതുവായി പറയുന്നതിന് ഭംഗമാകാത്തവിധം മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുന്ന വിഷയത്തിൽ അദ്ദേഹത്തിൻെറ അസിസ്ററൻറിന് താഴെപറയുന്ന പ്രകാരം പ്രവർത്തിക്കാവുന്നതും, അതനുസരിച്ച് വേണ്ടതു ചെയ്യാവുന്നതും ആകുന്നു.

a) മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കുന്ന എല്ലാ പരാതികളും, ഹർജികളും അപേക്ഷകളും കൈകാര്യം ചെയ്യാവുന്നതും, അവ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും നേരിട്ടോ മററു തരത്തിൽ അസിസ്ററൻറിന് യുക്തമായ രീതിയിലോ ശേഖരിക്കാവുന്നതുമാണ്. അപ്രകാരമുള്ള അന്വേഷണത്തിനു ശേഷവും പ്രസക്തമായ എല്ലാ വസ്തുതകളും പരിഗണിച്ചും, ആ സംഗതി അവസാന തീരുമാനത്തിനായി അസിസ്ററൻറ് മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കേണ്ടതാണ്. എന്നാൽ പ്രഥമ ദൃഷ്ട്യാ നിലനിൽക്കാത്തതെന്നോ പരിഗണനാർഹമല്ലാത്തതെന്നോ തോന്നുന്ന സംഗതികൾ മേൽനടപടി കൂടാതെ അവസാനിപ്പിക്കുന്നതിന് അസിസ്ററൻറിന് അവകാശമുണ്ടായിരിക്കുന്നതും, അങ്ങിനെയുള്ള തീരുമാനം മലങ്കര മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടുകൂടി ബന്ധപ്പെട്ട കക്ഷികളെ അറിയിച്ചിരിക്കേണ്ടതുമാണ്.

b) മെത്രാസന മെത്രാപ്പോലീത്താമാരുടെ തീരുമാനങ്ങളിന്മേലുള്ള അപ്പീൽ സംഗതികളിൽ മേൽ (a) ഉപവകുപ്പിൽ പറയുന്ന പ്രകാരം നോട്ടു തയാറാക്കുകയും അവ സംബന്ധിച്ചുള്ള അവസാന തീരുമാനത്തിന് മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുകയും ചെയ്യാവുന്നതാണ്.

c) പട്ടക്കാരുടെ നിയമനം, സ്ഥലംമാററം, അവരെ നീക്കം ചെയ്യുക എന്നീ കാര്യങ്ങളിലുള്ള പരാതികൾ, ഹർജികൾ, അപേക്ഷകൾ എന്നിവ അസിസ്ററൻറിന് കൈകാര്യം ചെയ്യാവുന്നതും, ആവക സംഗതികളിൽ ഇടപെട്ട് പ്രവർത്തിക്കേണ്ടതാവശ്യമെന്ന് തോന്നാത്ത അവസരങ്ങളിൽ അവ മേൽനടപടി കൂടാതെ അവസാനിപ്പിക്കാവുന്നതും മലങ്കര മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടുകൂടി അത് സംബന്ധിച്ച തീരുമാനം ബന്ധപ്പെട്ടവരെ അറിയിക്കാവുന്നതും ആകുന്നു. എന്നാൽ ഏതെങ്കിലും നടപടി എടുക്കേണ്ടത് ആവശ്യമെന്ന് തോന്നുന്ന പക്ഷം, അസിസ്ററൻറ് ആ സംഗതിയിലുള്ള അദ്ദേഹത്തിൻെറ ശുപാർശ സഹിതം അത് മലങ്കര മെത്രാപ്പോലീത്തായുടെ തീരുമാനത്തിന് സമർപ്പിക്കേണ്ടതുമാകുന്നു.

d) മെത്രാസന മെത്രാപ്പോലീത്താമാരുടെ തീരുമാനങ്ങളിന്മേലുള്ള അപ്പീലുകൾ കൂടാതെ, മെത്രാസനങ്ങളിലോ ഇടവക പള്ളികളിലോ ഉളവാകുന്ന തർക്കങ്ങൾ സംബന്ധിച്ചും മലങ്കര മെത്രാപ്പോലീത്താ ഇടപെടുന്നതിന് അപേക്ഷിച്ചുകൊണ്ടുള്ള ഹർജികൾ, പരാതികൾ എന്നിവയെപ്പറ്റിയും പ്രസക്തമായ വിവരങ്ങൾ ശേഖരിക്കുകയും അവയിലെ കക്ഷികളുമായി ബന്ധപ്പെടുകയും, ആ സംഗതി രമ്യമായി തീർക്കുന്നതിന് പരിശ്രമിക്കുകയും ചെയ്യാവുന്നതാണ്. അപ്രകാരം രമ്യമായി കാര്യങ്ങൾ തീർക്കുന്നതിലേക്കോ, തർക്കം പരിഹരിക്കപ്പെടാതെ വരുന്ന അവസരത്തിൽ അതു സംബന്ധിച്ചോ, മലങ്കര മെത്രാപ്പോലീത്തായുടെതായ നടപടികൾ ആവശ്യമെന്നു തോന്നുന്നതായാൽ ആ സംഗതി അസിസ്റ്റന്റിന്റെ അതിന്മേലുള്ള ശുപാർശ സഹിതം ആവശ്യമായ നടപടിക്കായി മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കേണ്ടതാണ്.

3. മലങ്കര മെത്രാപ്പോലീത്തായുടെതായ നടപടികൾ ആവശ്യമായ എല്ലാ സംഗതികളും കഴിയുന്നിടത്തോളം അദ്ദേഹത്തിന്റെ അസിസ്റ്റന്റ് മുഖാന്തിരം മലങ്കര മെത്രാപ്പോലീത്തായുടെ ഉത്തരവിനോ നടപടിക്കോ ആയി സമർപ്പിക്കേണ്ടതാണ്.

4, മാനസീകമോ ശാരീരികമോ ആയുള്ള അവശതനിമിത്തം മലങ്കരമെത്രാപ്പോലീത്തായ്ക്ക് പ്രവർത്തിക്കുന്നതിന് കഴിവില്ലായ്മയുണ്ടാകുകയോ അല്ലാത്തപക്ഷം മലങ്കര മെത്രാപ്പോലീത്തായുടെ അഭാവം ഉണ്ടാകുകയോ ചെയ്യുകയും ഒരു അടിയന്തിര പരിതസ്ഥിതി സംജാതമാകുകയും ചെയ്താൽ അദ്ദേഹത്തിന്റെ അസിസ്റ്റന്റിന് യുക്തമെന്നു തോന്നിയാൽ സമുദായ സ്വത്തുക്കളുടെ ട്രസ്റ്റി സ്ഥാനത്തോടനുബന്ധിച്ചുള്ള കാര്യങ്ങളൊഴിച്ച് മററു കാര്യങ്ങളിൽ ഉടനെ ആവശ്യമായ താല്ക്കാലിക നടപടികൾ എടുക്കുന്നതിന് അസിസ്റ്റന്റിന് അധികാരമുണ്ടായിരിക്കുന്നതാണ്. എന്നാൽ അപ്രകാരമുള്ള നടപടി ഉടനടി മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതിയിലും പ. സുന്നഹദോസിന്റെ സ്റ്റാൻഡിംഗ് കമ്മററിയിലും സമർപ്പിക്കേണ്ടതും, പ. സുന്നഹദോസിന്റെ സ്റ്റാൻഡിംഗ് കമ്മററിക്ക്, മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതിയുടെ അഭിപ്രായംകൂടി പരിഗണിച്ച്, യുക്തമായ തരത്തിൽ താല്ക്കാലിക നടപടി ഭേദഗതി ചെയ്യാവുന്നതും ആണ്. പിന്നീട് കഴിയുന്നതും വേഗത്തിലും, എന്നാൽ അസിസ്റ്റന്റ് നടപടിയെടുത്ത തീയതിമുതൽ രണ്ടു മാസത്തിനകമായും, ടി സംഗതി മുഴുവനും അസോസ്യേഷൻ മാനേജിംഗ് കമ്മററിയിലും പ. സുന്നഹദോസിലും ആവശ്യമായ അവസാന തീരുമാനത്തിനായി സമർപ്പിക്കേണ്ടതാണ്. അസിസ്റ്റന്റ്, ഈ റൂളിൽ പറയുന്നപ്രകാരം എടുക്കുന്ന താല്ക്കാലിക നടപടി കേവലം ഒരു ഇടക്കാല നടപടിയായിമാത്രം പരിഗണിക്കപ്പെടേണ്ടതാണ്.

5. മാനേജിംഗ് കമ്മററിയും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും നിശ്ചയിക്കുന്നപ്രകാരമുള്ള ഒരു അലവൻസ് മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റിന് നല്കാവുന്നതാണ്.

6. ഈ റൂളുകൾ മാനേജിംഗ് കമ്മററിയിലും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും പാസ്സാക്കി, മലങ്കര മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം പ്രാബല്യപ്പെടുത്തുമ്പോൾ മാത്രം നിലവിൽ വരുന്നതും, മലങ്കര മെത്രാപ്പോലീത്തായുടെ കല്പന സഭയുടെ പൊതുവായ അറിവിനുവേണ്ടി ആവശ്യമായവിധം പരസ്യപ്പെടുത്തേണ്ടതുമാണ്.

---

മദ്ധ്യസ്ഥയാലുള്ള ഉപകാരസ്മരണയ്ക്ക്







Maj. (Mrs) K. Yohannan

Lizy Eapen.




# സ്നേഹമേ! നയിച്ചാലും

ഫാ. ലാസ്സറസ് ഓ. ഐ. സി.

"അത്ഭുതങ്ങളാൽ പരിശുദ്ധാത്മാവിൻെറ സാന്നിദ്ധ്യത്തെപ്പററിയുള്ള സാക്ഷ്യം ഇപ്പോഴി ല്ലെങ്കിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചുവെ ന്ന് ഏതുവിധമാണ് തെളിയിക്കേണ്ടത്? അവൻ സ്വന്ത ഹൃദയത്തോടു ചോദിക്കട്ടെ. സ്വസഹോദര നെ അവൻ സ്നേഹിക്കുന്നുവെങ്കിൽ ദൈവത്തി ൻെറ ആത്മാവ് അവനിൽ വസിക്കുന്നു''.

(വിശുദ്ധ ആഗസ്തീനോസ്)

സഹസ്രാബ്ദത്തിനു മുമ്പ് ക്രിസ്തീയ ത ലസ്ഥാനനഗരിയായ യേറുശലേമിൻെറ ഹൃദയാ ന്തർഭാഗത്തുള്ള ഒരു ഉപ്പുമുറിയിലേക്കു ചിന്തകൾ കടന്നുചെല്ലുകയാണ്. ഇതാ ഭയചകിതരായ ഒരു കൂട്ടം ആളുകൾ പ്രതീക്ഷാനിർഭരമായ നിമിഷ ങ്ങൾ തള്ളിനീക്കുന്നു. അവരിൽ വിദ്യാസമ്പന്നരി ല്ല, സമ്പത്പ്രഭുക്കളില്ല, നേതാക്കന്മാരില്ല.

അവർക്കു ചെയ്തുതീർക്കാനുള്ള ജോലി കാഠി ന്യമേറിയതാണ്. ഗുരുവിൻെറ അന്ത്യശാസനം അ വരോർത്തു; 'ലോകം ഒക്കെയിലും പോയി സകല ജാതികളേയും മാമോദീസാ മുക്കുവിൻ'. എത്ര ഭാ രിച്ച ജോലി; യാത്രാ സൗകര്യങ്ങളില്ലാത്ത ഈ കാല ത്ത് ലോകമൊക്കെയും എങ്ങനെ പോകും? ഭാഷാ പരിജ്ഞാനമില്ലാത്ത തങ്ങൾ ഏതു ഭാഷയിൽ നാ നാ ജാതികളെ പഠിപ്പിക്കും? വിവിധ മതബോധന ങ്ങളിൽ അലിഞ്ഞുകിടക്കുന്ന ലോകരെ എങ്ങനെ മാ മോദീസാ മുക്കും? കടന്നൽകുത്തുപോലെ തലയെ മഥിച്ചുകൊണ്ടിരുന്ന കർത്തവ്യഭാരത്തിൻെറ കനത്ത ചിന്തകളുമായി ബാഹ്യലോകത്തിലേക്കു കണ്ണും നട്ട് അവരങ്ങനെ ഇരുന്നുപോയി.

പക്ഷേ പ്രത്യാശയുടെ ഒരു വചനംകൂടി ആ ഭൗത്യത്തോടൊപ്പം അവർക്കു നല്കപ്പെട്ടിരുന്നു. 'ഞാൻ പോയി ആശ്വാസദാതാവിനെ നിങ്ങൾക്കായി അയയ്ക്കാം. അവൻ എന്നാളും നിങ്ങളോടുകൂടെ ഇരുന്ന് നിങ്ങളെ വഴിനടത്തും'. ആ ആശ്വാസ സ ന്ദേശത്തിൻെറ കുളിരണിഞ്ഞ ഓർമ്മകളിൽ ആ പാവപ്പെട്ട സംഘം കഴിഞ്ഞുകൂടുകയാണ്.

യഹൂദന് എന്നും ആവേശം പകരുന്ന വലിയ പെരുനാൾ ആണ് പെന്തിക്കോസ്തി. തങ്ങളുടെ പൂർവ പിതാവായ മോശയ്ക്ക് കല്പനകൾ സ്വർ ഗത്തിൽനിന്നും നേരിട്ടു നല്കപ്പെട്ട ദിനത്തി ൻെറ പൊന്നോർമ്മ കഴിക്കുന്ന ദിനമാണ് പെന്തി ക്കോസ്തി. ഈ വലിയ പെരുനാൾ ദിനത്തിൽ ത ന്നെയാണ് യഹൂദൻ കൊയ്ത്തു പെരുനാൾ ആച രിക്കുന്നത്. അന്ന് തങ്ങളുടെ കൃഷിയുടെ സത് ഫലങ്ങൾ ദൈവത്തിനു സമർപ്പിക്കുന്ന ആദ്യഫല പ്പെരുനാളാണ്.

ആ ചെറുസംഘം ഉപ്പുമുറിയിൽ മുട്ടുകുത്തി, കലങ്ങിച്ചുവന്ന കണ്ണുകൾ ആകാശത്തിലേക്കുയർ ത്തി ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നും തേങ്ങുന്ന വേദനയോടെ പ്രാർത്ഥിച്ചു, 'നാഥാ എല്ലാ യഹൂ ദനും അവനവൻെറ ആദ്യഫലങ്ങൾ നിനക്കു നൽകു ന്ന ഇന്ന്, ഞങ്ങളുടെ പാവപ്പെട്ട ഈ കൊച്ചുഹൃദയ ങ്ങളല്ലാതെ നിനക്കു തരുവാൻ ഞങ്ങളുടെ പക്കൽ ഒന്നുമില്ലല്ലോ. ഇതാ ഞങ്ങളുടെ ഹൃദയങ്ങളെ കാ ണിക്കയായി അങ്ങു സ്വീകരിച്ചാലും! സ്വർഗ്ഗ ത്തിൽനിന്ന് അങ്ങ് ഞങ്ങളുടെ പിതാവായ മോശ യ്ക്ക് കല്പനകൾ നൽകിയതുപോലെ, ഇന്ന് ഞ ങ്ങളെ നയിച്ചാലും'.

പെട്ടെന്നാണ് അതു സംഭവിച്ചത്. കൊടിയ കാററ്, അഗ്നിനാവ്, വിവിധ ഭാഷകൾ ആകെ പ്പാടെ വലിയ ബഹളം. ജനം ഓടിക്കൂടുന്നു. എ ന്തൊരു വ്യതിയാനം, ഭയം ഓടിയൊളിക്കുന്നു. ആശ്വാ സദാതാവിൻെറ വരവാണിത്. വിദ്യാവിഹീനർ വാക്ധാടിയുള്ളവരാകുന്നു. ഭയചകിതർ ചങ്കൂററ മുള്ളവരായി രൂപം കൊള്ളുന്നു. ഈ സംഭവവികാ സത്തെ ഒററ വാചകത്തിൽ സഭാചരിത്രകാരൻ ഇങ്ങ നെ വിവരിക്കാൻ ശ്രമിക്കുന്നു, 'യേശുക്രിസ്തു ഉയരത്തിലേക്കു പോയി, വി. റൂഹാ താഴേക്കു വ ന്നു, സഭ നാനാ ഭാഗത്തേക്കും പോയി'. വേറൊരു ചരിത്രകാരൻ, 'അവർ ലോകത്തെ കീഴ്മേൽ മറി ച്ചു' എന്ന് എഴുതത്തക്കവണ്ണം ഭയചകിതരായിരുന്ന ശ്ലീഹന്മാർ ശക്തിയാർജ്ജിച്ചു.

സഭ പെന്തിക്കോസ്തിപ്പെരുനാൾ ആഘോഷി ക്കുന്ന ഈ കാലഘട്ടത്തിൽ പരിശുദ്ധ റൂഹാ എങ്ങ നെ പ്രവർത്തിക്കുന്നെന്ന് ചിന്തിക്കാം.

## 1. യേശുക്രിസ്തുവിന്റെ വേല മനുഷ്യരിലേക്ക പകരുന്നു

കർത്താവ് ആരംഭിച്ച ജോലി പരിശുദ്ധറൂഹാ പൂർത്തിയാക്കുന്നു. യേശു മരണത്തെ കൊന്നു, സാത്താനെ ജയിച്ചു, ദൈവമക്കളാകുവാനുള്ള അച്ചാരവും തന്നു. പക്ഷേ അത് എന്നിലും നിങ്ങളിലും പ്രവർത്തനോന്മുഖമാക്കുന്നത് പ. റൂഹാ ആകുന്നു. നമുക്കു മാമോദീസായിൽ കിട്ടിയ പുത്രത്വം പൂർണ്ണതപ്പെടുത്തുന്ന ജോലിയാണ് വി. റൂഹാ ഇന്നും ചെയ്യുന്നത്. അപൂർണ്ണതകളെ പൂർണ്ണതയുള്ളതാക്കുന്നു, ശൂന്യമായതിനെ നിറയ്ക്കുന്നു, ഫലശൂന്യമായവയെ ഫലഭൂയിഷ്ടമാക്കുന്നു. അപൂർണ്ണത നിറഞ്ഞു നില്ക്കുന്നവനേ! നിനക്ക് പൂർണ്ണത നല്കുവാൻ കെല്പുള്ളവനായ പരിശുദ്ധ റൂഹാ നിന്നോടുകൂടെ എന്നുള്ള കാര്യം സ്മരിക്കുക. യേശുക്രിസ്തുവിന്റെ വേല നിർവഹിക്കുവാനുള്ള ശക്തി ഇന്നും നിനക്കു പ്രദാനം ചെയ്തുകൊണ്ട് പ. റൂഹാ നിന്നോടുകൂടി സ്ഥിതി ചെയ്യുന്നു. 'ജീവിക്കുന്നത് എനിക്കു ക്രിസ്തുവും മരിക്കുന്നത് എനിക്കു ലാഭവും ആണെ'ന്നു പറയുവാനുള്ള ശക്തി വിശുദ്ധ പൗലോസിനു നൽകിയത് പ. റൂഹാ ആണ്. ഒരിക്കൽ യെറുശലേമിലെ ഉന്മുറിയിൽ ഭയന്നു വിറച്ചിരുന്ന വിശുദ്ധന്മാർ വാളിന്റെയും തീയുടേയും മുമ്പിൽ നെഞ്ചു വിരിച്ചുനിന്ന് യേശുവിന്റെ ദൗത്യം നിർവഹിച്ചത് പ. റൂഹായുടെ ശക്തികൊണ്ടത്രേ.

ഒരിക്കൽ ഒരു സാധാരണ സ്ത്രീയുടെ മുമ്പിൽ യേശുവിനെ തള്ളിപ്പറയുവാൻ തക്കവണ്ണം പതറിപ്പോയ പത്രോസ്, ക്രിസ്തുവിന്റെ വേല പൂർത്തീകരിച്ചുകൊണ്ട് റോമാ നഗരിയുടെ നെറുകയിൽ കരാളമായ കുരിശിൽ തലകീഴായി കുരിശിക്കപ്പെടുവാൻ ചങ്കൂറ്റം കാട്ടിയത് പ. റൂഹായുടെ ശക്തിയാലത്രേ. അന്ത്രയോസിനെ ഗ്രീസിലെ പത്രാസിൽ കുരിശിൽ ബന്ധിച്ചപ്പോഴും, നമ്മുടെ പിതാവായ തോമ്മാശ്ലീഹായെ മൈലാപ്പൂർ ബ്രാഹ്മണർ കുന്തം ചാങ്ങിയപ്പോഴും, വി. മത്തായി ശ്ലീഹായെ നരഭോജികളുടെ രാജാവ് എരിയുന്ന തീയിൽ ദഹിപ്പിച്ചപ്പോഴും, പീലിപ്പോസ് ശ്ലീഹായെ ഹീറാപ്പോലീസിലെ പ്രോകോൺസൽ കുന്തംകൊണ്ട് കുത്തി മുറിവേൽപ്പിച്ച് തലകീഴായി കെട്ടിത്തൂക്കിയപ്പോഴും, എരിവു


We have a name that you can depend on, a name over six thousand years of well protected faith, from our forefathers-**Abraham-Issac-Jacob,** ................**"PARISH".**



**PARISH GROUP REALTY**
**AMBASSADOR REALTY CORPORATION**

334 Hillside Avenue, Willistone Park, New York, 11596
Licensed and Approved by the Dept. of State
Telephone 516 - 877 - 1244 (Multiple lines)

Own a portion of the States — Buy Real Estate in the U. S. A.
Millions from all over the world successfully owned

WE COUNT ON YOU TOO

Residential — Commercial — Industrial Real Estate & Businesses
Private Houses, Flats, Apartment Buildings, Office Buildings, etc.

For further information to abroad mail equivalent to U S Dollars 100 or USD 100 by cheque, which will be accounted towards the purchase,, with information interested.

**E. I. Abraham Omallur,** President

കാരനായ ശീമോനെ സുയാനിറിലെ ക്ഷേത്രാധികാരികൾ വെട്ടിക്കൊലപ്പെടുത്തിയപ്പോഴും, ബർത്തലോമ്യാ ശ്ലീഹായെ അർമീനിയായിൽ വച്ച് രാജസഹോദരൻ ഗദകൊണ്ടടിച്ചു പൊട്ടിച്ചശേഷം കുരിശിലേററിയപ്പോഴും; അൽഫായുടെ മകൻ യാക്കോബിനെ പേർഷ്യാക്കാർ കുരിശുമരത്തിൽ കയററിയപ്പോഴും; തദ്ദായി ശ്ലീഹായെ അറാറത്തുകാർ അമ്പിന് ഇരയാക്കിയപ്പോഴും ഈ പിതാക്കന്മാരെ അവസാന തുള്ളി രക്തംവരെ ചിന്തി തങ്ങളുടെ നാഥന്റെ ദൗത്യം നിർവഹിക്കുവാനുള്ള ശക്തി നൽകി അനുഗ്രഹിച്ചത് സകലത്തേയും പൂർണ്ണമാക്കി തികയ്ക്കുന്ന പ. റുഹാതന്നെ ആയിരുന്നു.

## 2. നമ്മിൽ വിരൂപമായിത്തീർന്ന ദൈവസ്വരൂപത്തെ പ. റൂഹാ പുനരാവിഷ്കരിക്കുന്നു.

ദൈവം നമുക്കു നല്കിയിരുന്ന സ്വന്ത രൂപത്തെ നമ്മുടെ പാപം പ്രാകൃതവും വിരൂപവുമാക്കിയിരിക്കുന്നു. ആ വിരൂപരൂപത്തെ വീണ്ടും പുതുതാക്കി ദൈവരൂപത്തിൽ വീണ്ടും ആകൃതിപ്പെടുത്തുന്നത് വി. റൂഹാ ആണ്. നമ്മുടെ ഒരു പ്രാർത്ഥനയിലെ ഒരു ഭാഗം ഇങ്ങനെയാണ്: ''പാപിയായ ആത്മാവു കേഴുന്നു – ഞാൻ പാപ ചെയ്യുന്നതിനുമുമ്പ് എനിക്കുണ്ടായിരുന്ന സൗന്ദര്യം ആര് എനിക്കു തിരികെത്തരും?'' വിരൂപമായ ആത്മാവോടുകൂടിയവരേ! സകലത്തേയും പൂർണ്ണമാക്കി തികയ്ക്കുന്ന പ. റൂഹാ നിന്നോടുകൂടെയുണ്ട്. മഗ്ദലനക്കാരി മറിയാമും, ചുങ്കക്കാരൻ സക്കായിയും, വലതുഭാഗത്തെ കള്ളനും കനാനായക്കാരിയും ശമറായക്കാരിയും, വി. ആഗസ്തീനോസും, അങ്ങനെ സാക്ഷികളുടെ വലിയൊരു സമൂഹം, എന്റെ മുമ്പിലൂടെ കടന്നുവന്നിട്ട്, നഷ്ടപ്പെട്ടുപോയ ആത്മാവിന്റെ വൈരൂപ്യത്തെ പുനരാവിഷ്കരിച്ചുതരുന്ന പ. റൂഹായുടെ അത്ഭുതപ്രവർത്തനത്തെപ്പററി എന്നോടു സാക്ഷ്യം പറയുന്നു, ''നിന്റെ കർത്താവു നല്ലവനാകുന്നതുകൊണ്ട് അവന്റെ അടുത്തു ചെന്ന് അനുഗ്രഹത്തെ പ്രാപിച്ചുകൊള്ളുക.'' ''രാജസ്വരൂപിയായ ആത്മാവേ! നിന്റെ നാഥന്റെ പക്കൽ നിന്റെ സൗന്ദര്യം സുരക്ഷിതമായിരിക്കുന്നു. അതിനെ തിരിച്ചുതരുവാൻ അവൻ ആകാംക്ഷയോടെ കാത്തിരിക്കുന്നു.'' കർത്താവ് പരിശുദ്ധാത്മാവിൽ കൂടി നമുക്ക് വീണ്ടും ശോഭ നൽകുന്നു. 2 കൊരി. 3:18.

പ. റൂഹാ നമ്മിലുണ്ടോ എന്നു പരിശോധിക്കുവാനുള്ള അളവുകോൽ ഒന്നേ ഉള്ളൂ. നമ്മിൽ സ്നേഹമുണ്ടോ എന്നു നോക്കുക. ദൈവസ്നേഹം നമുക്ക് നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നു (റോമ. 5:5). വി. പൗലോസ് ശ്ലീഹാ റൂഹായുടെ വിവിധ ദാനങ്ങളായ ജ്ഞാനം, പ്രവചനം, ഭാഷ മുതലായവയെക്കുറിച്ച് സവിസ്തരം പറഞ്ഞിട്ട് അവസാനം പറയുന്നു, ''ഇനി അതിശ്രേഷ്ഠമായ ഒരു മാർഗ്ഗം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം''. പൗലോസ് ശ്ലീഹാ നമുക്കു കാണിച്ചുതന്ന അതിശ്രേഷ്ഠമായ ആ മാർഗ്ഗമാണ് സ്നേഹം. വീണ്ടും അദ്ദേഹം പറയുന്നു, ''സ്നേഹമില്ല എങ്കിൽ ഞാൻ ഏതുമില്ല. സ്നേഹമുണ്ടെങ്കിലോ മററു സൽഫലങ്ങളും അതിൽനിന്നുളവാകുന്നു''. സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്ത, സൗമ്യത, ഇന്ദ്രിയജയം (ഗലാ. 5:22, 23).

വി. ആഗസ്തീനോസിന്റെ വാക്കുകൾ എത്ര അന്വർത്ഥമാണ്!, ''ഒരുവൻ സ്വന്തം ഹൃദയത്തോടു ചോദിക്കട്ടെ. സ്വസഹോദരനെ അവൻ സ്നേഹിക്കുന്നുവെങ്കിൽ ദൈവത്തിന്റെ ആത്മാവ് അവനിൽ വസിക്കുന്നു''.

നമുക്ക് ഇങ്ങനെ പ്രാർത്ഥിക്കാം.

''ജീവനുള്ള ദൈവത്തിന്റെ മധുരമുള്ള വിശുദ്ധാത്മാവേ! പിതാവിന്റെ നിത്യസ്നേഹമേ! പുത്രൻ തമ്പുരാന്റെ അനന്തമായ സ്നേഹധോരണിയേ! നിന്നെ ഒരുനാളും വ്യസനിപ്പിക്കാതിരിപ്പാൻ നിന്റെ സ്നേഹംകൊണ്ട് എന്റെ ഹൃദയത്തെ നിറയ്ക്കണമേ. ദൈവിക അഗ്നിയാകുന്ന വിശുദ്ധാത്മാവേ! താഴ്മയുള്ള അനുതാപ ഹൃദയത്തിൽ നീ അധിവസിക്കുന്നുവല്ലോ. പിതാവിന്റെ ദാനവും വാഗ്ദത്തവുമായ വിശുദ്ധാത്മാവേ! എല്ലാവിധ അശുദ്ധിയിൽ നിന്നും, നിരാശയിൽ നിന്നും, ദുഷ്ടതയിൽ നിന്നും, അസൂയയിൽനിന്നും, അന്ത്യനാഴികയിലെ അനുതാപമില്ലായ്മയിൽ നിന്നും എന്നെ രക്ഷിക്കണമേ. ലോകത്തിന്റെ പാപത്തെ നീക്കിക്കളയുന്ന ദൈവത്തിന്റെ കുഞ്ഞാടേ! നിന്റെ വിശുദ്ധാത്മാവിനെ ഞങ്ങളുടെമേൽ ഒഴുക്കണമേ. അവകാശത്തിന്റെ അച്ചാരമായ പരിശുദ്ധാത്മാവേ! സൗഖ്യത്തിന്റെയും സന്തോഷത്തിന്റെയും റൂഹായേ! വിശ്വാസത്തിന്റെയും തിരിച്ചറിവിന്റെയും ആശ്വാസപ്രദനേ! സമാധാനത്തിന്റെയും തീക്ഷ്ണതയുടെയും വിശുദ്ധാത്മാവേ! നിഷ്കളങ്കതയുടെയും ഐക്യത്തിന്റെയും ആത്മാവേ! അനുതാപത്തിന്റെയും പുതുക്കത്തിന്റെയും ആത്മാവേ! നിന്റെ സമൃദ്ധമായ കൃപ ഞങ്ങളുടെമേൽ ഒഴുക്കണമേ''.

# ബൈബിൾ നാമകോശം (iii)

Rev. Fr. DANIEL N. VARGHESE - M A B Ed., (M. A. Th.)

19. അബ്ശാലോം (Absalom) O.T.

ദാവീദുരാജാവിന്റെ മൂന്നാമത്തെ മകൻ. അതീവ സുന്ദരൻ പിതാവിന്റെ സിംഹാസനം പിടിച്ചെടുക്കാനായി ദാവീദിനെതിരെ പടപൊരുതി. ഗിലെയാദിൽ വച്ചു നടന്ന നിർണ്ണായകമായ സമരത്തിൽ അബ്ശാലോമിന്റെ സൈന്യം പരാജയപ്പെട്ടു. ഒരു കോവർ കഴുതപ്പുറത്തു കയറി പ്രാണരക്ഷാർത്ഥം ഓടിപ്പോകുമ്പോൾ തലമുടി ഒരു കരുവേലകത്തിൽ പിടിപെട്ടിട്ട് അവൻ തൂങ്ങിക്കിടന്നു മരിച്ചു.

20. അമസ്യാവ് (Amazia) O. T.

യഹൂദായുടെ 9–ാമത്തെ രാജാവ്. യോവാബിന്റെ മകൻ. 25–ാമത്തെ വയസസിൽ ഭരണം ആരംഭിച്ചു. 29 കൊല്ലം ഭരിച്ചു. ഏദോമ്യരെ യുദ്ധത്തിൽ തോല്പിച്ചുവെങ്കിലും യിസ്രായേൽ രാജാവിന്റെ പടയാളികളാൽ തോല്പിക്കപ്പെട്ടു പിടിക്കപ്പെട്ടു (2 രാജാക്കന്മാർ 14:1, 2)

21. അമാലേക്യർ (Amalekites) O. T.

ഏശാവിന്റെ വംശജരായ പിൻഗാമികൾ. സീനായി പ്രദേശത്ത് ആടിനെ മേയിച്ചു നടന്നിരുന്നു. മോശയുടെ കാലത്തെ ഒരു പ്രധാന ജാതിയായിരുന്നു ഇവർ. ശൗൽ, ദാവീദ് എന്നിവരുമായുണ്ടായ യുദ്ധങ്ങൾക്കുശേഷം മിക്കവാറും നശിച്ചു, (സംഖ്യ 24:20; 1 ശമുവേൽ 14:48; 30:1–17)

22. അമോര്യർ (Amorites) O. T.

ഇസ്രായേൽക്കാർ കനാൻ കീഴടക്കുമ്പോൾ അവിടെയുണ്ടായിരുന്ന ഒരു പ്രധാന വർഗ്ഗക്കാർ. പഴയനിയമകാലത്തെ പലസ്തീൻ പർവ്വതപ്രദേശങ്ങളിൽ ജീവിച്ചിരുന്നു. (ആവർത്തനം 1;44)

23. അമ്മീയേൽ (Ammiel) O. T.

കനാൻദേശം ഒറ്റുനോക്കാനായി മോശ അയച്ച പന്ത്രണ്ടു ചാരന്മാരിൽ ഒരുവൻ. ദേശത്തെപ്പററി ദുർവർത്തമാനം പറഞ്ഞതിനാൽ ഒരു ബാധയാൽ മരിച്ചു. (സംഖ്യ 13:1, 2; 14:37)

24. അമ്മോൻ (Amon) O. T.

ഈജിപ്ററിലെ പ്രധാനപ്പെട്ട എട്ടു ദൈവങ്ങളിൽ ഒന്ന്. (നാഹൂം 3:8; യിരമ്യാവ് 46:25)

25. അമ്നോൻ (Amnon) O. T.

ദാവീദിന്റെ മൂത്ത മകൻ. സഹോദരനായ (half brother) അബ്ശാലോമിനാൽ വധിക്കപ്പെട്ടു. (2 ശമുവേൽ 13:1–29)

26. അമ്മോന്യർ (Ammonites) O. T.

ലോത്തിന്റെ മകനായ ബെൻ–അമ്മിയുടെ പിന്തുടർച്ചക്കാർ. യോർദ്ദാന്റെ പടിഞ്ഞാറുഭാഗത്തു ജീവിച്ചിരുന്നു. ആടുമേച്ചിൽ തൊഴിൽ. ഇസ്രായേൽക്കാരുടെ ബദ്ധശത്രുക്കളായിരുന്ന വിഗ്രഹാരാധനക്കാർ. മൊളോവ് പ്രധാന ദൈവം. (ഉല്പത്തി 19:38; ആവർത്തനം 2:19–21)

27. അമ്രാം (Amram) O. T.

അഹരോൻ, മോശ, മിര്യാം എന്നിവരുടെ പിതാവ്. (സംഖ്യ 26:59)

28. അരാബ്യർ (Arabians) O. T.

പലസ്തീന്റെ തെക്കു കിഴക്കു ജീവിച്ചിരുന്ന സഞ്ചാരികളായ ആട്ടിടയ വർഗ്ഗം. ആദിമകാലങ്ങ

MAR BASELIOS
CHILDREN'S HOME
Mannapra (P. O.)
Palghat District, Kerala State

കാലംചെയ്ത പ. ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ തിരുമനസ്സിലെ നാമധേയത്തിൽ 1959–ൽ സ്ഥാപിതമായത്. ജാതിമതഭേദമെന്യേ അനാഥരായ ആൺകുട്ടികളെയും പെൺകുട്ടികളെയും രണ്ടു പ്രത്യേക ഭവനങ്ങളിൽ പാർപ്പിച്ചും, അവശ്യം വേണ്ട വിദ്യാഭ്യാസം കൊടുത്തും സംരക്ഷിച്ചുവരുന്നതുമായ, ഓർത്തഡോക്സ് സഭയിലെ ഈ സ്ഥാപനത്തെ സംഭാവനയാലും പ്രാർത്ഥനകൾമൂലവും സഹായിക്കണമെന്നപേക്ഷ.

C. T. George
Managing Director.

# "നിന്റെ ഇഷ്ടം നടക്കേണമേ; ക്രിസ്തുവിന്റെ വഴിയിലുള്ള മിഷൻ."

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

## മിൻഗുംഗ് ദൈവശാസ്ത്രം

കൊറിയാക്കാരിൽ ഇന്നു പടർന്നുപിടിക്കുന്ന ദൈവശാസ്ത്രത്തിന്റെ പേർ Mingung Theology എന്നാണ്. തെക്കേ അമേരിക്കയിലെ വിമോചന ദൈവശാസ്ത്രത്തോട് ഇതിനു സാമ്യമുണ്ട്. മർദ്ദിതജനത്തെയാണ് മിംജുംഗ് എന്നു വിളിക്കുന്നത്. ദൈവശാസ്ത്രവിധാതാക്കൾ അവരാകണം. നേതാക്കന്മാരാണ് ഇതുവരെ ദൈവശാസ്ത്രം എഴുതിയത്. ഇന്ന് അത് ഉടലെടുക്കേണ്ടത് അടിമത്തപ്പെട്ടവരും, നിശബ്ദരും, മർദ്ദിതരും അവശരുമായ ജനവിഭാഗങ്ങളിൽ നിന്നാണ്. അവരോടാണ് മനുഷ്യാവതാരത്തിൽ ദൈവം ഏകീഭവിച്ചത്. സദ്വർത്തമാനം അവർക്കാണ് യേശു അറിയിച്ചത്. സമ്പന്നവിഭാഗം ദൈവത്തിലല്ല സ്വത്തിലാണ് സുരക്ഷിതാവസ്ഥ കാണുന്നത്. അവർക്ക് ദൈവശബ്ദം കേൾക്കാൻ അവരും ദരിദ്രരോട് ഏകീഭവിക്കണം. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര മാതൃക (ഫിലി. 2:5–10) പിൻപറ്റുന്നവർ ആണ് മിഷണറിമാർ ആകേണ്ടത്. സ്വത്തിലോ, കുടുംബമഹിമയിലോ, ഉദ്യോഗത്തിലോ, കുഞ്ഞുങ്ങളിലോ, ശാസ്ത്രത്തിലോ, വിദ്യാഭ്യാസത്തിലോ സുരക്ഷിതാവസ്ഥ കാണുന്നവർക്ക് അവിടെ അന്തർലീനമായിരിക്കുന്ന അരക്ഷിതാവസ്ഥ ഉണ്ടാകാതെ ദൈവത്തിൽ പൂർണ്ണശരണം ഉണ്ടാകയില്ല. അതുകൊണ്ടാണ് അടിമത്തപ്പെട്ട യിസ്രയേൽ ജാതിയുടെ വിമോചനയാത്രയിലാണ് ദൈവശാസ്ത്രവും മിഷനും ഉടലെടുക്കേണ്ടത് എന്നു പഠിപ്പിക്കേണ്ടത്.

## സ്വാനുഭവ വിവരണങ്ങൾ

ഓരോ രാജ്യത്തുനിന്നു വന്ന ഓരോരുത്തരും അവർ എപ്രകാരമാണ് ക്രിസ്തുവിന്റെ വഴിയിലുള്ള ദൗത്യം കാണുന്നത് എന്നു സ്വാനുഭവം പങ്കിടുവാൻ അവസരം നൽകി. ത്രിത്വാധിഷ്ഠിത പങ്കിടീലിലാണ് മിഷൻ എന്ന ഈ ലേഖകന്റെ അഭിപ്രായത്തിന് ഉദ്ദേശിച്ചതിലധികം സ്വീകരണം ലഭിച്ചു. ഇൻഡോനേഷ്യയിൽ ത്രിത്വമെന്ന വാക്ക് മുസ്ലീമുകൾക്ക് തടങ്കൽപാറയാകാമെന്നുണ്ടെങ്കിലും പങ്കിടീൽ കൂടാതെ മിഷൻ സാദ്ധ്യമല്ല എന്ന് അവിടെനിന്നു വന്ന ഏക ധർമ്മപുത്രായും, ഫോർമോസാക്കാരൻ റെയ്മണ്ട് ഫംഗും പറകയുണ്ടായി. ചൈനായിൽ സ്വത്തിന്റെ പങ്കിടീൽ മററു രാജ്യങ്ങളിലധികമായുണ്ടെങ്കിലും WCC അംഗത്വം പങ്കിടീൽ അവിടെ അനുവദിച്ചിട്ടില്ല. ബർമിംഗാമിലെ സെല്ലിഓക്ക് കോളജിൽനിന്നു വന്ന ഡോക്ടർ ഡേവിഡ് കേറിന്റെ അഭിപ്രായപ്രകാരം മററു മത

---

ളിൽ അവർ യിശ്മായേലിന്റെ വംശക്കാർ എന്നറിയപ്പെട്ടിരുന്നു. (2 ദിനവൃത്താന്തം 17:11)

### 29. അരിസ്തർഹോസ് (Aristarchus) N. T

പൗലോസിന്റെ മൂന്നാം മിഷ്യനറി യാത്രയിലെ ഒരു സഹയാത്രക്കാരൻ. (അപ്പോ. 19:29)

### 30. അരിസ്തോബൂലോസ് (Aristobulus) N. T.

റോമിൽ താമസിച്ചിരുന്ന ഒരു ക്രിസ്ത്യാനി. പൗലോസിന്റെ ഒരു പരിചിതൻ. പിൽക്കാലത്ത് ബ്രിട്ടനിൽ മിഷ്യനറിപ്രവർത്തനം ചെയ്തിരുന്നുവെന്ന് പാരമ്പര്യമുണ്ട്. (റോമർ 16:10)

### 31. അരീയേൽ (Ariel) O. T.

എസ്രായുടെ നേതൃത്വത്തിൽ ബാബിലോണിൽ നിന്ന് യെരുശലേമിലേക്കു വന്ന സംഘത്തിലെ ഒരു പ്രധാനി. (എസ്രാ. 8:16)

### 32. അർത്തെമാസ് (Artemas) N.T.

പൗലോസിന്റെ സ്നേഹിതനും സഹയാത്രികനും. (തീത്തോസ് 3:12)

### 33. അർത്ഥഹ്ശഷ്ടാവ് (Artaxerxes) O. T.

B. C. 465–ൽ പേർഷ്യ ഭരിച്ചിരുന്ന രാജാവ്. യെറുശലേമിന്റെ മതിലുകൾ പുതുക്കിപ്പണിയുന്നതിനു വേണ്ട ആനുകൂല്യങ്ങൾ ചെയ്തുകൊടുത്തു. (എസ്രാ 7; നെഹമ്യാവ് 2)

—o—

ങ്ങളിലെ സത്യം പങ്കിടുവാൻ നാമും തയ്യാറാകേണ്ടത് മനുഷ്യത്വം ദൈവം പങ്കിട്ടതുപോലെ ആവശ്യമാണ്. ചിലിയിൽനിന്നു വന്ന Rev. Flor D. Rodiguez പറയുന്നത് 40 വർഷം മെഥോഡിസ്റ്റു സഭ അവിടെ സുവിശേഷവേല ചെയ്തിട്ടും ഒരു മോഡൽ ക്രിസ്ത്യൻ സഭയോ, അയൽക്കാരെക്കുറിച്ചുള്ള പങ്കിടുന്ന സ്നേഹമോ ഇടവകകളിൽ ഇല്ല എന്നും ക്രിസ്തുവിന്റെ മനസ്സനുസരിച്ച് സുവിശേഷവേല ഇനിയും തുടങ്ങിയിട്ടില്ലെന്നുമാണ്. ആഫ്രിക്കയിലെ സപീരിൽനിന്നു വന്ന റവ. ഡോക്ടർ മറിനിബോദോ (Bodho) യുടെ അഭിപ്രായപ്രകാരം പരിശുദ്ധാത്മാവിലുള്ള ജീവിതവും പ്രാർത്ഥനയും ആശ്രയവുംകൊണ്ടു മാത്രമേ യേശുവിന്റെ ഇഷ്ടം മനസ്സിലാകാൻ സാധിക്കൂ. ചില രാജ്യങ്ങളിൽ മുസ്ലീം ആധിപത്യം നിലനില്ക്കുന്നതിനാൽ മിഷൻതന്നെ വളരെ പ്രയാസമായിരിക്കുന്നു. പെറുവിലെ Ruber Panades കഴിഞ്ഞ 6 മാസമായി അവിടെയുള്ള ഭരണം ദരിദ്രർക്കുവേണ്ടിയുള്ളതാകയാൽ മിഷൻ ഉദ്ദേശാനുസരണം ഗവൺമെന്റും പ്രവർത്തിക്കുന്നതിൽ സന്തോഷം അറിയിച്ചു. വ്യവസായത്തിലും ഭരണത്തിലും ദരിദ്രർക്കു പ്രത്യേക സ്ഥാനം കൊടുക്കുന്നു. കയറ്റുമതിയുടെ പത്തു ശതമാനം മാത്രം വിദേശ കടം വീട്ടുവാൻ ഉപയോഗിക്കുന്നു. ലോകത്തിലേക്കും കൂടുതൽ വിദേശ കടമുള്ള ബ്രസീലിന്റെ പ്രതിനിധി കടവും പലിശയും വീട്ടുന്നതിൽ മോറട്ടോറിയം (മാറ്റിവയ്ക്കലും മരവിപ്പിക്കലും) വേണ്ടിവരുമെന്നു പറഞ്ഞു. വടക്കെ അമേരിക്കയിലെ ഡോക്ടർ ഫ്രെഡറിക്ക് വിൽസൺ റീഗന്റെ ഭരണത്തെയും അമേരിക്കയിലുള്ള ദാരിദ്ര്യത്തെയും മറ്റും നിശിതമായി വിമർശിക്കുകയും പങ്കിടുന്ന സുവിശേഷവേലയെ അനുകൂലിക്കുകയും ചെയ്തു. ഉറുഗ്വായിലെ സഭാപ്രതിനിധി ജനങ്ങളോടുള്ള കടമ സഭ നിറവേറ്റുന്നില്ല എന്നു സമ്മതിച്ചു. 30 ലക്ഷം ജനങ്ങളിൽ 1040 മെഥഡിസ്റ്റുകാർ മാത്രമാണവിടെയുള്ളത്. ഇംഗ്ളണ്ടിൽ 27 ദശലക്ഷം ക്രിസ്ത്യാനികൾ ഉണ്ടെങ്കിലും 20 ലക്ഷം മാത്രമാണ് ആരാധനയ്ക്ക് പള്ളിയിൽ പോകുന്നത്.

## മിഷൻ കോൺഫറൻസ് എങ്ങനെയായിരിക്കണം?

20-ാം നൂറ്റാണ്ട് അവസാനിക്കുംമുമ്പ് മിഷനെക്കുറിച്ചുള്ള നൂതന ദർശനം ആഗോളസഭയ്ക്ക് കിട്ടത്തക്കവണ്ണമായിരിക്കണം. CWME യുടെ നാലാം സമ്മേളനം അനീതിക്കെതിരായി പ്രവാചക ശബ്ദം ഉയർത്തണം.

50 ശതമാനം ക്ഷണിതാക്കൾ യുവാക്കന്മാരും യുവതികളും ആദ്യമായി കോൺഫറൻസിൽ സംബന്ധിക്കുന്നവരുമായിരിക്കണം. സഭകളിൽനിന്ന് അപ്രകാരം പ്രതിനിധികളെ അയയ്ക്കാൻ ആവശ്യപ്പെടണം. പങ്കാളിത്വത്തിന്റെ ആവശ്യം എല്ലാ രംഗത്തും ബോദ്ധ്യമാകണം. പ്രാർത്ഥന, വേദപഠനം, ആരാധനാമാർഗ്ഗേണ ദൈവഹിതം അറിയുവാൻ സാധിക്കണം.

വിവിധ സഭകളുടെ വിവിധ മിഷൻ മാർഗ്ഗങ്ങൾ ദൈവഹിതകരമാണെങ്കിൽ അവ തമ്മിൽ യോജിപ്പിച്ചു കൊണ്ടുപോകുവാൻ സാധിക്കും. അതിനായി ശ്രമിക്കണം. ദൈവശാസ്ത്രപരമായന്വേഷണവും പഠനവും ആഴമാക്കണം.

### കെ. ജി. അലക്സാണ്ടർ
### ഡി. രജിസ്ട്രാർ



ചന്ദനപ്പള്ളി കൊപ്പാറെ ഗീവർഗീസ് കത്തനാരുടെ മകൻ ശ്രീ. കെ. ജി. അലക്സാണ്ടർ കൊല്ലം, പത്തനംതിട്ട ജില്ലകളുടെ ജനറൽ രജിസ്ട്രാറായി നിയമിതനായി. ചന്ദനപ്പള്ളി സെ. ജോർജ് സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ സ്ഥാനത്ത് 32 വർഷമായി മി. അലക്സാണ്ടർ തുടർന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. ഒരു തികഞ്ഞ ഓർത്തഡോക്സ് സഭാംഗമായ മി. അലക്സാണ്ടർക്ക് 'മലങ്കരസഭ'യുടെ അഭിനന്ദനങ്ങൾ.

# ONE SPIRIT, MANY GIFTS, ONE BODY

**Robert Rensey Archbishop of Canterbury**

**Address delivered at the ecuminical meeting held on 21–2–86 at the C. M. S. College Great Hall presided by H. H. the Catholicos of the East.**

I am deeply grateful for this unique and inspiring ecumenical meeting· It is good to see so many representatives of the different Churches together· I wish to thank His Holiness Moran Mar Baselius Mar Thomo Mathews I for presiding over this ecumenical gathering. To the representatives of all the Churches here this afternoon I say, with St· Paul, "I thank God for our partnership in the gospel"·

But it is to St. Paul's letter to the Ephesians that I want to direct your attention this afternoon:

"Grace was given to each of us according to the measure of Christ's gift..for building up the body of Christ, until we all attain to the unity of the faith and of the knowledge of the Son of God"·

Here St· Paul shows that the Spirit of Christ bestows many gifts on His people to build unity in the body of Christ: one Spirit, many gifts, one body.

As I was preparing for my visit to India, I re-read something of the history of the Christian Church in Kerala· I was remined of the apostolic origins of Christianity in Southern India, of the venerable tradition of St· Thomas· But I was also struck by the immense variety and vitality of Christian expression and life in Kerala. All the major classical Christian traditions are represented here, Orthodox· Roman Catholic and Protestant.

From early days Syrian Christian links were successively maintained with Baghdad and Antioch. With Portuguese influenee, the Roman Catholic influence became predominant· Later, with the Dutch, Protestantism was

---

വാൻകൂവർ സമ്മേളനത്തിനു മുമ്പ് അന്തർദേശീയ ഗ്രൂപ്പുകൾ പല രാജ്യങ്ങൾ സന്ദർശിച്ചതുപോലെ 1988–ലെ സമ്മേളനത്തിനു മുമ്പും പഠന പര്യടനം ക്രമീകരിക്കണം. അതു കൂടുതൽ ദേശീയ പങ്കാളിത്വത്തോടുകൂടിയായിരിക്കണം.

കോൺഫറൻസ് ഒരു അന്ത്യമാകാതെ ഒരു പുതിയ ആരംഭമാകണം. ഓരോ പ്രതിനിധിയും തിരികെ പോയി ക്രിസ്തുവിന്റെ വഴിയിലുള്ള മിഷനുവേണ്ടി അതാതു സഭകളെയും പ്രദേശങ്ങളെയും ഒരുക്കണം. കോൺഫറൻസിനു ശേഷവും ഈ വിഷയം പഠിപ്പിക്കുവാൻ പ്രത്യേക വ്യക്തികളെയും കൂട്ടങ്ങളെയും ചുമതലപ്പെടുത്തണം.

മുപ്പതിൽ താഴെ പ്രതിനിധികൾ മാത്രം സംബന്ധിച്ച ഡിസെനാലെ കൺസൽട്ടേഷൻ വളരെ പ്രയോജനകരമായിരുന്നു എന്നതിൽ ദൈവത്തെ സ്തുതിക്കണം. എല്ലാ സഭകളും ക്രിസ്തുവിന്റെ വഴിയിലും വി. ത്രിത്വാധിഷ്ഠിത പങ്കിടീലും ത്രിത്വമഹത്വത്തിനുമായ മിഷൻവേല ജീവിച്ചുകാണിപ്പാനിടയാകട്ടെ.

—o—

introduced, Anglicanism with the English. So Kerala is a unique ecumenical laboratory.

But the history of Christianity here-abouts has not been without its rivalries and antagonisms. **There has been prosylitism. There has been schism and faction. Interference from foreign powers and outside Churches has split Indian Christians and their Churches.** Even today I know there are continuing divisions amongst Christians here, as in my own country, which disfigure Christ's Body and hinder His mission. But thank God, there is another thread running through the history of the modern Church: the ecumenical movement – a movement which began especially amongst those concerned for mission here in India. From competition we have moved to co-existence, from co-existence to co-operation. From co-operation we aspire to communion.

St. Paul speaks of a rich diversity of gifts. That the various Christian traditions have been blessed by God even in their separation, is one of the fundamental insights of the ecumenical movement. It is because there is one Spirit revealed in an almost infinite variety of ways, that we can begin to thank God not only for the gifts of our own Church, but also the gifts other Churches bring. Because the one Spirit is the author of the unique spiritual treasures of each Church, diversity can never be incompatible with unity.

The unity Christ wills must do justice to the profoundest insights of each Christian tradition St. Paul speaks of a mature unity in which all our differing gifts come together within the one body of Christ. It is this which reflects the fulness of Christ. I wonder: could the ecclesiastical and cultural mix of Indian Christianity prove to be a cradle for such a mature ecumenism in the future? Christians in Kerala could do worse than ask themselves what God is saying in setting so many precious traditions side by side.

I suppose I could be accused of succumbing to an Indian pragmatism: live and let live.. Differences don't matter.

But this is far from the truth. Both the New Testament and the early Christian tradition point to a unity which allows great diversity, even in fundamental expressions of our common faith. Recent Biblical scholarship, common to all Churches, has suggested the gospel records present a variety of pictures of Jesus. Each Gospel writer presents a particular aspect of Jesus to his particular audience and Church community.

We find different pictures of Jesus in different traditions. Mark gives us the strong Son of God; Matthew the giver of the new law; Luke the gentle friend of the poor and of sinners - to him alone we owe the stories of the Prodigal Son and the Good Samaritan; and in John we have the mysterious union of God and Man. We cannot easily extract the Christ of Mark out of the Christ of John, or the Christ of Luke out of the Christ of Mathew. Ofcourse we can see standing behind them all the one Christ to whom they all in the fellowship of the community strive to bear witness. Yet we have to admit the great diversity of the New Testament witness.

The early Church teaches us the same lesson. I take an example from the history of Christianity in my own country. Pope Gregory wrote to Augustine of Canterbury - the first Archbishop of Canterbury - whom he had sent to re-evangelize the English. This, I might add, at a time - the turn of the 6th century - when Christianity had long been established in Kerala. Augustine had asked the Pope whether he should impose a Roman uniformity upon the young English Church. Gregory tells him that he can take what is good from any Church. "So choose, from each of the different Churches, whatever is religious, pious and just". For Pope Gregory, diversity was not a scandel but an asset.

The New Testament and the early Church also teach us the importance of a locally rooted tradition. The different presentations of Jesus in the four Gospels were what was required for four different Christian communities: St. Mark's Church was that of a great city - New Testament scholars have vindicated its traditional association with Alexandria and the Rome of St. Peter; St. Mathew's community was the Jewish-Christian Church of Palestine; St. Luke wrote for an educated Gentile audience; St. John for the Churches of Asia Minor. Each place and community has its legitlmate custom and tradition, its own way of receiving and presenting the richness of the Gospel of Jesus. Pope Gregory says the same in his letter to my predecessor St. Augustine: "Different practices are not to be judged on the basis of particular localities, on the contrary, localities should be assessed on the basis of the different riches each place has to offer".

God has given each particular Church its precious inheritance - not least here in Kerala. But this rich diversity should be a witness to a fundamental unity, not schism, one Spirit, many gifts, one Body.

"Till we all attain unity in the faith, and of the knowledge of the Son of God to a mature manhood, to the measure of the stature of the

fulness of Christ". Through unity of faith in a diversity of gifts we are drawn on towards the unity of all humanity in its splendoured variety and richness.

We follow a Lord who in His mission draws together like iron filings to a magnet the bits and pieces of a broken society, the friend of Roman, Greek and Jew; the teacher who thought up a provocative story about a good Samaritan heretic; the week-end guest of Pharisees who yet seemed to behave like a pagan on the Sabbath day; the intimate friend of women who were by no means all they ought to be. Among His disciples He numbered a publican and a Zealot. His generous love always burst the bounds of the faithful He reaches out to all mankind.

Nothing less than the unity of the whole of humanity measures up to this "fulness of Christ". And, in the end, this is the point of our ecumenism. It must never become tamely ecclesiastial, absorbing our energies so that we fail to see that the unity of the Churches points beyond itself to the unity of the world. We must seek Christian unity not as a fearful coalition in headlong retreat from the secular world: We must seek unity together to signal the wider unity of the whole human race in a divided and fragmented world - a world which so desparately needs the sign of God's reconciling love.

In India, such Christian unity must speak with power to an ancient and yet young and vigorous nation made up of a great variety of cultures. We must not lose sight of this wider context for Indian and Kerala ecumenism, in which St. Paul's rich diversity of the gifts of the Spirit can take root and flourish and bring forth a rich and abundant harvest.

Bountiful Father,
you bestow upon your Church
diverse gifts of the Spirit:
grant to the Body of your Son such
gifts of unity and peace,
that the families of the nations
may turn from enmity and faction
to the justice and peace of your Kingdom:
through Jesus Christ our Lord. Amen.

But St. Paul does not end with the Church. His exhortation to unity in the Epistle to the Ephesians concludes in a great climax.

# "അടിയനിതാ, അടിയനെ അയയ്ക്കേണമെ" (iii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

## A. പരിശുദ്ധ റൂഹാകൊണ്ട് നിറയുന്നതു്

വി. മൂറോനിൽകൂടി പരിശുദ്ധ റൂഹായെ പ്രാപിച്ച നാം മാനസാന്തരത്തോടും, (അപ്പോ. 2:38) ആഴമായ ആഗ്രഹത്തോടുമുള്ള പ്രാർത്ഥനയോടും, (വി. ലൂക്കോ. 11:13) ദൈവകല്പനകൾ പാലിച്ചും (അപ്പോ. 5:32) ജീവിക്കുമ്പോൾ, പരിശുദ്ധ റൂഹായുടെ നിറവ് നമ്മിൽ ഉണ്ടായിക്കൊണ്ടിരിക്കും. ഇത് എപ്പോഴും ശ്വാസോച്ഛ്വാസം പോലെ നടന്നുകൊണ്ടിരിക്കേണ്ട അനുഭവവുമാണ്. അതിനും പുറമെ വി. കുർബാനയിൽ പരിശുദ്ധ റൂഹാകൊണ്ട് നാം നിറയുന്ന ഭാഗമുണ്ട്. പരിശുദ്ധ റൂഹാ അപ്പവീഞ്ഞുകളിൽ പൊരുന്നി ആവസിക്കുന്നതായി ശുശ്രൂഷക്കാരൻ പ്രഖ്യാപിക്കുന്ന സമയത്ത്, പരിശുദ്ധ റൂഹാ നമ്മിലേക്കും പ്രവേശിക്കുന്നുണ്ട്. ''ഞങ്ങൾ എല്ലാവരോടുംകൂടെ സമാധാനവും ഞങ്ങൾ എല്ലാവർക്കും സംപ്രീതിയും ഉണ്ടായിരിക്കണമെ'' എന്ന് ജനങ്ങൾ പ്രതിവാക്യം ചൊല്ലുന്നുണ്ടല്ലൊ. പരിശുദ്ധ റൂഹാ സ്നേഹംകൊണ്ടു നമ്മെ നിറയ്ക്കുമ്പോഴാണ് സമാധാനവും സംപ്രീതിയും (അഭ്യുദയകാംക്ഷയും) നമ്മിൽ ഉണ്ടാകുന്നത്. ''കർത്താവേ, എന്നോട് ഉത്തരമരുളിച്ചെയ്യേണമെ'' എന്ന് മൂന്നു പ്രാവശ്യം പ്രധാന കാർമ്മികൻ ചൊല്ലുന്നതും, ''കുറിയേലായിസോൻ'' (കർത്താവേ, കരുണ ചെയ്യണമെ) എന്ന് ജനങ്ങൾ മൂന്നു പ്രാവശ്യം ചൊല്ലുന്നതും, പരിശുദ്ധ റൂഹായുടെ ആവാസത്തിന് വേണ്ടിയാണ്. പരിശുദ്ധ റൂഹായുടെ ആവാസമുണ്ടാകുമ്പോൾ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം ഇവ നമ്മിൽ വർദ്ധിച്ചുവരും. പ്രതികാരബുദ്ധി, ഹൃദയകാഠിന്യം, അസത്യം, കോപം, അസൂയ, അഹങ്കാരം, കാമാതുരത ഇവയെല്ലാം അപ്പോൾ മാറുന്നു. അപ്പോൾ നമ്മിൽ ഏകഹൃദയമാകുന്ന ഐക്യത ഉണ്ടാകുന്നു. നാം ഓരോരുത്തരും കർത്താവിനെപോലെ ആയിത്തീരുകയും ത്രിത്വത്തിലെ ഐക്യത്തിൽ വന്നുചേരുകയും ചെയ്യുന്നു. പക്ഷെ ഈ അനുഭവേം അല്പമെങ്കിലും നമ്മിൽ ഉണ്ടാകുന്നതിന് നാം ശ്രദ്ധിക്കുന്നുണ്ടോ?

## B. കർത്താവിനെ ഉൾക്കൊള്ളുന്നതു്.

വി. കുർബാന അനുഭവിക്കുമ്പോൾ കർത്താവ് നമ്മിലേക്ക് പുതുതായി പ്രവേശിച്ച് നമ്മെ ശക്തീകരിക്കുന്നു. ''എൻെറ ശരീരം ഭക്ഷിക്കുകയും എൻെറ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവനുണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേല്പിക്കും...... എൻെറ ശരീരം ഭക്ഷിക്കുകയും എൻെറ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു'' (വി. യോഹ. 6:54–56) എന്ന് കർത്താവ് അരുളിച്ചെയ്യുന്നു. അപ്പോൾ കർത്താവിനെപ്പോലെ ജീവിക്കുവാൻ നമുക്ക് സാധിക്കേണ്ടതാണ്. കർത്താവിൽ ഒരു പാപവും ഇല്ലായിരുന്നു, അല്പംപോലും ഇല്ലായിരുന്നു; ഒരിക്കൽപോലും ഇല്ലായിന്നു. നേരേമറിച്ച്, താൻ എല്ലായ്പോഴും പിതാവിനെ പ്രസാദിപ്പിച്ചിരുന്നു. ''എന്നെ അയച്ചവൻ എന്നോടുകൂടെയുണ്ട്. ഞാൻ എല്ലായ്പോഴും അവന് പ്രസാദമുള്ളത് ചെയ്യുന്നതുകൊണ്ട് അവൻ എന്നെ ഏകനായി വിട്ടിട്ടില്ല'' (വി. യോഹ. 8:29) എന്ന് കർത്താവ് പറയുന്നു. കർത്താവിൽ കൂടിയും താൻ തരുന്ന പരിശുദ്ധ റൂഹായിൽ കൂടിയും ഇപ്രകാരമുള്ള ജയജീവിതം നമുക്കും സാദ്ധ്യമാകുമെന്നാണ് താൻ പറയുന്നത്. ''സത്യമായും സത്യമായും ഞാൻ നിങ്ങളോടു പറയുന്നു; ഞാൻ ചെയ്യുന്ന പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും ചെയ്യും; ഞാൻ പിതാവിൻെറ അടുക്കൽ പോകുന്നതുകൊണ്ട് അതിൽ വലിയതും അവൻ ചെയ്യും'' (വി. യോഹ. 14:12) ''ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും'' (വി. യോഹ. 15:5) ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും. എൻെറ വചനങ്ങൾ ഒഴിഞ്ഞുപോകയില്ല'' (വി. മത്താ. 24:35) എന്നും കർത്താവ് പറയുന്നു. ഇതെല്ലാം തത്വത്തിലല്ലാതെ നമ്മുടെ പ്രായോഗിക ജീവിതത്തിൽ വരുന്നുണ്ടോ?

## IV. ഉപസംഹാരം

നമ്മുടെ ആരാധനയ്ക്ക് മറേറതൊരു സഭയുടെ ആരാധനപോലെയോ, അതിലുമുപരിയായോ സമർപ്പണത്തിനും പ്രായോഗിക ജീവിതത്തിനുമുള്ള ഊന്നൽ ഉണ്ട്. എന്നിട്ടും തദനുസരണമായ

# സഭാമാനേജിംഗ് കമ്മററി വിവിധ കമ്മററികൾ രൂപീകരിച്ചു

## സഭയുടെ വിവിധ പ്രവർത്തനങ്ങൾക്കായി 18-4-86-ൽ കൂടിയ സഭാമാനേജിംഗ് കമ്മററി താഴെ പറയുന്ന കമ്മററികൾ രൂപീകരിച്ചിരിക്കുന്നു

### I റൂൾ കമ്മററി

സഭാ ഭരണഘടനയിൽ കാലസ്ഥിതി അനുസരിച്ചും സൗകര്യം അനുസരിച്ചും ആവശ്യമായി വരുന്ന ഭേദഗതികൾ വരുത്തി മാനേജിംഗ് കമ്മററിയിൽ സമർപ്പിക്കുന്നതിന് ഈ കമ്മററിക്കാണ് ഭരണഘടനയനുസരിച്ച് അധികാരം ഉള്ളത്.

മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ (പ്രസിഡണ്ട്), അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി (കൺവീനർ), ഫാദർ ഏബ്രഹാം കോനാട്ട്, ഫാദർ ജേക്കബ് മണലിൽ, സർവ്വശ്രീ. പി. സി. ഏബ്രഹാം, ജസ്ററീസ് എം. യു. ഐസക് (Retd.), സി. കെ. കോശി അഡ്വോക്കേററ്, എം. ഏബ്രഹാം അഡ്വോക്കേററ്; കെ. ജോർജ് അഡ്വോക്കേററ്, ഇ. ജെ. ജോസഫ്.

### II ഫിനാൻസ് കമ്മററി

സഭാ പ്രവർത്തനങ്ങൾക്കാവശ്യമായി വരുന്ന ധനം സംഭരിക്കുക, ഇപ്പോഴുള്ള വരുമാനങ്ങൾ വർദ്ധിപ്പിക്കുക, വരുമാനങ്ങൾ ക്രമീകരിക്കുക, പുതിയ വരുമാനങ്ങൾ ഏർപ്പെടുത്തുക മുതലായ കാര്യങ്ങളെപ്പററി പഠിച്ച് വേണ്ട ശുപാർശകൾ മാനേജിംഗ് കമ്മററിയിൽ സമർപ്പിക്കുന്നതിനുള്ള അധികാരം ഈ കമ്മററിക്കു ഉണ്ടായിരിക്കും.

---

കർമ്മപരിപാടികൾ കാണുന്നില്ലെന്ന ദുഃഖസത്യം നാം മറച്ചുവയ്ക്കേണ്ടതില്ല. ഇത് കർത്താവിൻെറയോ സഭയുടെയോ കുററംകൊണ്ടല്ല, നമ്മുടെ കുററംകൊണ്ടാണ്. അതിനാൽ യഥാർത്ഥമായ മാനസാന്തരത്തിനും ആരാധനയ്ക്കുമായി ജനങ്ങളെ ഒരുക്കേണ്ടിയിരിക്കുന്നു. കൺവൻഷനും, ധ്യാനയോഗവും, ബൈബിൾ ക്ലാസസും, പ്രാർത്ഥനായോഗവും മററും ഇതിനെ മുൻനിർത്തി പ്രവർത്തിക്കേണ്ടതാണ്.

പരിശുദ്ധ റൂഹായെ പ്രാപിക്കുകയും, സാത്താൻെറ പരീക്ഷകളെ ജയിക്കുകയും ചെയ്ത കർത്താവ് എങ്ങനെ പ്രായോഗിക രംഗത്തേക്ക് പ്രവേശിച്ചു എന്നു കാണുക. ''യേശു ആത്മാവിൻെറ ശക്തിയോടെ ഗലീലയ്ക്കു മടങ്ങിച്ചെന്നു. അവൻെറ ശ്രുതി ചുററുമുള്ള നാട്ടിലൊക്കെയും പരന്നു. അവൻ അവരുടെ പള്ളികളിൽ ഉപദേശിച്ചു. എല്ലാവരും അവനെ പ്രശംസിച്ചു'' (വി. ലൂക്കോ. 4:14). നമ്മുടെ ആരാധനയെ തുടർന്ന് ഇതുപോലെ നാമും പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

നമ്മുടെ ആരാധന പ്രായോഗിക ജീവിതത്തിലേക്ക് നമ്മെ നയിക്കുന്നില്ലെങ്കിൽ അത് നമുക്കും മററുള്ളവർക്കും ദോഷം ചെയ്യുമെന്നുള്ളതും പ്രസ്താവ്യമാണ്. ആരാധനകൊണ്ടൊരു ഫലവുമില്ലെന്ന തെററായ ധാരണ നമ്മിലും മററുള്ളവരിലും ഉണ്ടാക്കുന്നതിൻെറ ഫലമായി നാമും അവരും ആരാധനയിൽനിന്ന് പിൻതിരിഞ്ഞെന്ന് വരാമല്ലോ.

അതിനാൽ മൂന്നു കാര്യങ്ങളാണ് ആരാധനയിൽ നാം ശ്രദ്ധിക്കേണ്ടത്. 1) ആരാധനയ്ക്കായി വേണ്ടവണ്ണം ഒരുങ്ങുക. 2) പ്രായോഗിക ജീവിതത്തിനായി സമർപ്പിച്ചുകൊണ്ട് ആരാധന നടത്തുക. 3) ആരാധനയിലെ സമർപ്പണത്തിനനുസരണമായി ജീവിക്കുക.

യഥാർത്ഥത്തിൽ ലോകരക്ഷകനായ യേശുക്രിസ്തുവിൽ വിശ്വസിച്ച്, പരിശുദ്ധ റൂഹായുടെ ആവസിപ്പും, വി. കുർബാനയിൽ കൂടി കർത്താവിൻെറ അധിവാസത്തിൻെറ പുതുക്കവും പ്രാപിക്കുന്ന നാം തെററിപോകുകയും ഫലം കായ്ക്കാതിരിക്കുകയും ചെയ്യുന്നെങ്കിൽ നമ്മുടെ രക്ഷയ്ക്ക് മറേറതൊരു മാർഗ്ഗമാണുള്ളത്?

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ (പ്രസിഡണ്ട്), അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി (കൺവീനർ), ഫാദർ ഫിലിപ്പ് കെ. അലക്സ്, ഫാദർ സി. എം. ജോൺ, ഫാദർ കെ. സി. സഖറിയാ, സർവ്വശ്രീ. പി. സി. ഏബ്രഹാം, കെ. എം. മാത്യു, പി. സി. തോമസ് M. L. A., പ്രൊഫ. ടൈററസ് വർക്കി, ററി. തോമസ്, ററി. വി. പോൾ, രാജു എം. വർഗീസ്, ഐസക് തോമസ്, പി. ഒ. ജോൺ, പി. കെ. ഐസക്, ഐപ്പ് മാത്യു, കെ. പി. പൗലൂസ്, സി. ററി. വർഗീസ്, കുര്യൻ ആൻഡ്രൂസ്, കെ. പി. ബേബി, റോണി ററി. ഡാനിയേൽ, ററി. ജി. ജോർജ് പണിക്കർ, പി. വി. ജോൺ, സോമൻ ബേബി, പി. ററി. തോമസ് പാലാമ്പടം, സണ്ണി കുലത്തായ്ക്കൽ, എം. ജി. ജോർജ് മുത്തൂററ്, പി. ജെ. തോമസ്, പി. ജെ. കോശി, പൈലി പിള്ള.

## III പ്ലാനിംഗ് കമ്മററി

മെഡിക്കൽ മിഷ്യൻ, വിദ്യാഭ്യാസം, അനാഥസംരക്ഷണം മുതലായ സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ, പ്രസിദ്ധീകരണം ആദിയായി സഭയുടെ പുരോഗമനത്തിനാവശ്യമായ കാര്യങ്ങളെ സംബന്ധിച്ച് പദ്ധതികൾ തയാറാക്കി മാനേജിംഗ് കമ്മററിയിൽ സമർപ്പിക്കുന്നതിനാണ് ഈ കമ്മററി.

ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ (പ്രസിഡണ്ട്), അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി (കൺവീനർ), സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ, ഫാദർ കെ. എം. ജോർജ്, ഫാദർ മത്തായി നൂറനാൽ, ഫാദർ കെ. സി. ജോസഫ്, ഫാദർ പി. ററി. ജോൺ പടിയറ, ഫാദർ ററി. സി. ജോൺ, സർവ്വശ്രീ. പി. സി. ഏബ്രഹാം, തോമസ് കുതിരവട്ടം എം. പി., എം. വി. ജോൺ, പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ, എം. ററി. പോൾ, പി. ജെ. തോമസ്, സി. കെ. കൊച്ചുകോശി I. A. S. (Retd.), കെ. എം. മാത്യു, എം. ജി. ജോർജ് മുത്തൂററ്, പി. ജെ. കോശി, എം. സി. വർഗീസ് (ആലുവാ), എൻ. എം. വർഗീസ്, ജോൺ ജേക്കബ് വള്ളക്കാലിൽ, പ്രൊഫ. ജോൺ മാത്യു, ററി. ചെറിയാൻ ആൻഡ്രൂസ്, സി. വി. ജോൺ, ജേക്കബ് തോമസ്, പി. എം. തോമസ്.

## IV വസ്തു സംരക്ഷണ കമ്മററി

സമുദായ വസ്തുക്കളുടെയും അവയിൽനിന്നുള്ള വരുമാനങ്ങളുടെയും സംരക്ഷണം, വർദ്ധനവ് അതിലേക്ക് ചെയ്യേണ്ട ചെലവുകൾ മുതലായവ സംബന്ധിച്ച് മാനേജിംഗ് കമ്മററിക്കുവേണ്ടി ട്രസ്ററികളെ ഉപദേശിക്കുക എന്നതാണ് ഈ കമ്മററിയുടെ ചുമതല.

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ (പ്രസിഡണ്ട്), അത്മായ ട്രസ്ററി ശ്രീ. പി. സി. ഏബ്രഹാം (കൺവീനർ), ജോർജ് സഖറിയാ കോർ എപ്പിസ്ക്കോപ്പാ, ഫാദർ ജേക്കബ് മണലിൽ, അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി, അഡ്വൊക്കേററ് കെ. ജോർജ്, ററി. ഏബ്രഹാം ജോൺ.

## V എം. ഡി. കോമ്പൗണ്ട് ഡവലപ്മെൻറ് കമ്മററി

കോട്ടയം എം. ഡി. സിമ്മനാരി കോമ്പൗണ്ടിൽ പണിയിച്ചിട്ടുള്ള മാർ ഡയനീഷ്യസ് സെൻറർ കെട്ടിടത്തോട് ചേർന്ന് കൂടുതൽ കെട്ടിടങ്ങൾ പണിയിക്കുന്നതിനും പ്രസ്തുത കോമ്പൗണ്ടിൽ വാടകയ്ക്കു കൊടുക്കാൻ മററു കെട്ടിടങ്ങൾ പണിയിക്കുന്നതിനും കെട്ടിടങ്ങളുടെ പണിക്ക് ആവശ്യമായ എല്ലാ കാര്യങ്ങളും നിർവഹിക്കുന്നതിനും ഈ കമ്മററിക്ക് അധികാരമുണ്ടായിരിക്കും.

---

### മദ്ധ്യസ്ഥതയ്ക്കും കാവലിനും






ഒരു വിശ്വാസി N. J.

മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് (പ്രസിഡണ്ട്), അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോറം മത്തായി (കൺവീനർ), കെ. സി. ഉമ്മൻ കോർ എപ്പിസ്ക്കോപ്പാ, ജോർജ് സഖറിയാ കോർ എപ്പിസ്ക്കോപ്പാ, ഫാദർ കെ. വി. ജോസഫ്, ഫാദർ ജേക്കബ് മണ്ണാറപ്രായിൽ, ഫാദർ സി. ഒ. ജോർജ് (എം. ഡി. സിമ്മനാരി മാനേജർ), സർവ്വശ്രീ. പി. സി. ഏബ്രഹാം, കെ. എം. മാത്യു, ററി. ഒ. ജേക്കബ്, ബേബി അലക്സ്, ഡോക്ടർ തോമസ് മാണി.

## VI കോളജ് ഗവർണിംഗ് ബോർഡ്

സഭവക കോളജുകളുടെ കോർപറേററ് മാനേജ്മെൻറിൻെറ പുനസംഘടിപ്പിക്കപ്പെടുന്ന ഗവർണിംഗ് ബോർഡ് അംഗങ്ങളായി സഭാമാനേജിംഗ് കമ്മററിയിൽനിന്ന് തെരഞ്ഞെടുക്കപ്പെട്ടവർ.

ഫാദർ കെ. ജി. തോമസ് കൊററാത്തുവിള, ഫാദർ ജേക്കബ് മണ്ണാറപ്രായിൽ, സർവ്വശ്രീ. കെ. പി. പൌലൂസ്, സി. കെ. കൊച്ചുകോശി I.A.S. (Retd.), പി. ററി. തോമസ് പാലാമ്പടം, തോമസ് കുതിരവട്ടം M. P.

## VII പാറേട്ട് ഹോസ്പിററൽ കമ്മററി

പുതുപ്പള്ളി പാറേട്ട് മാർ ഈവാനിയോസ് ഹോസ്പിററലിൻെറ പുനസംഘടിപ്പിക്കപ്പെടുന്ന ഗവർണിംഗ് ബോർഡിലേക്ക് മാനേജിംഗ് കമ്മററിയിൽനിന്ന് ശ്രീ. ചെറിയാൻ ആൻഡ്രൂസ്, പ്രൊഫ. ടൈറ്റസ് വർക്കി എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു.

## വിവാഹ വരുമാനം

വിവാഹസമയത്ത് ബന്ധപ്പെട്ടവരിൽനിന്നും ഈടാക്കേണ്ട പള്ളി വരുമാനം സംബന്ധിച്ച് 1986 ഫെബ്രുവരി 17 മുതൽ 21 വരെ തീയതികളിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ചെയ്ത നിശ്ചയം മാനേജിംഗ് കമ്മററി അംഗങ്ങളുടെ അറിവിനുവേണ്ടി യോഗത്തിൽ വായിച്ചു. മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനി അതേപററി വേണ്ട വിശദീകരണം നല്കി. സുന്നഹദോസിൻെറ ഈ നിശ്ചയത്തോട് മാനേജിംഗ് കമ്മററി യോജിച്ചു. ഒരു പൊതുകല്പനമൂലം എല്ലാവരെയും ഇക്കാര്യം അറിയിക്കുന്നതാണെന്ന് പ്രസിഡണ്ടു തിരുമേനി യോഗത്തെ അറിയിച്ചു. [ഇതനുസരിച്ച് പ. ബാവാ പ്രസിദ്ധപ്പെടുത്തിയ 96/86 നമ്പർ കല്പന കഴിഞ്ഞ ലക്കം മാസികയിൽ ചേർത്തിട്ടുണ്ട്.]

മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ അടുത്ത യോഗം 1986 ഒക്ടോബർ 2–ാം തീയതി വ്യാഴാഴ്ച കൂടണമെന്ന് യോഗം അഭിപ്രായപ്പെട്ടു.

## മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്ററൻറ്

മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്ററൻറിന് പ്രതിമാസം 2000 രൂപാ അലവൻസ് കൊടുക്കണമെന്നും പ്രത്യേക ആവശ്യങ്ങൾക്ക് യാത്ര ചെയ്യുമ്പോൾ അതിനുള്ള യാത്രച്ചെലവും മററും വേറെ കൊടുക്കണമെന്നുമുള്ള വർക്കിംഗ് കമ്മററിയുടെ അഭിപ്രായം യോഗം അംഗീകരിച്ചു. [മലങ്കര മെത്രാപ്പോലീത്തായുടെ ഇപ്പോഴത്തെ അസിസ്ററൻറ് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ആണ്.]

## തിരുവാങ്കോട്ട പള്ളിവക സ്ഥലം

തിരുവിതാംകോട് സെ. മേരീസ് പള്ളിവകയായി അവിടെനിന്നും 12 കിലോമീററോളം അകലെ കുമാരപുരത്തുള്ള 62 സെൻറ് നിലം കൃഷി ചെയ്യുന്നതിനുള്ള ബുദ്ധിമുട്ടുമൂലം, വിൽക്കുന്നതിന് അനുവാദം അപേക്ഷിച്ചുകൊണ്ടുള്ള ടീ

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






ററി. ററി. വർഗീസ്, തോണിക്കടവിൽ

# മലങ്കരസഭയും നവീകരണവും (iii)

## ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ നിഗമനം ശരിയോ ?

ജോർജ്ജ് വർഗീസ്, മദ്രാസ്

### മാർ മത്യൂസ് അത്താനാസ്യോസ് നവീകരണ വിശ്വാസിയോ ?

മാർ മത്യൂസ് അത്താനാസ്യോസ് നവീകരണാനുകൂലിയായിരുന്നുവെന്നു മാർത്തോമ്മാ സഭാചരിത്രകാരന്മാർ അവകാശപ്പെടുന്നതിൽ ലേശവും സത്യമില്ല. ഏബ്രഹാം മല്പാന്റെ നവീകരണപ്രസ്ഥാനത്തോട് മെത്രാപ്പോലീത്തായിക്കു യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. ഈ. എം. ഫിലിപ്പിന്റെ ചരിത്രഗ്രന്ഥത്തിൽ മാർ അത്താനാസ്യോസിനെ രൂക്ഷമായി വിമർശിച്ചിരിക്കുന്നതു ദുരൂഹങ്ങളെ സമാശ്രയിച്ചു മാത്രമാണ്.

മാർ അത്താനാസ്യോസ് 1018 ഇടവത്തിൽ കൊച്ചിയിൽ വന്നിറങ്ങി മട്ടാഞ്ചേരിപ്പള്ളിയിൽ വി. കുർബാന അർപ്പിച്ചത് താൻ നിരന്തരം ഉപയോഗിച്ചുപോന്നിരുന്ന കാതോലിക തക്സാ അനുസരിച്ചുതന്നെയായിരുന്നു. കുർബാനയിൽ അധികഭാഗവും മലയാളത്തിൽ തർജമ ചെയ്തു എന്നതായിരുന്നു അദ്ദേഹത്തിന്റെ ആകെക്കൂടിയുള്ള പരിഷ്ക്കാരം. തന്റെ ഇളയപ്പനായ മല്പാനച്ചൻ മിഷ്യണറിമാരുടെ ഇംഗിതാനുസരണം വെട്ടിത്തിരുത്തിയ പുതിയ നവീകൃത തക്സാ മാരാമണ്ണിരുപ്പുണ്ടെന്നു അറിവുള്ള മെത്രാപ്പോലീത്താ അതിനെതിരായ ഒരു തക്സാവെച്ചു ചൊല്ലുന്നതുമൂലം മല്പാനച്ചനു നേരിടാവുന്ന ഹൃദയവ്യഥയെപ്പററി ലവലേശം ഗണ്യമാക്കുന്നില്ല. മല്പാനച്ചന്റെ നവീകരണപ്രസ്ഥാനത്തെപ്പററി അല്പമെങ്കിലും മതിപ്പും വിശ്വാസവുമുണ്ടായിരുന്നെങ്കിൽ മാരാമണ്ണു എത്തി ഇളയപ്പനെ കാണുന്നതുവരെ തല്ക്കാലം കുർബാന ചൊല്ലാതെ കഴിച്ചുകൂട്ടുകയാണു ഉത്തമം എന്നറിഞ്ഞുകൂടാത്ത ഒരു ബുദ്ധിശൂന്യനല്ലായിരുന്നു അദ്ദേഹം. മെത്രാപ്പോലീത്തായെ സ്വീകരിക്കുവാൻ കൊച്ചിയിൽ ചെന്ന ചിലരുടെ പ്രേരണയ്ക്കു വിധേയനായതുമൂലമാണ് അദ്ദേ

---

പള്ളി വികാരിയും മാനേജരുമായ കെ. സി. ഗീവർഗീസ് റമ്പാന്റെ അപേക്ഷ പ്രകാരം ടി നിലം വിൽക്കുന്നതിനും അതിലേക്ക് ആവശ്യമായ നടപടികൾ സ്വീകരിക്കുന്നതിനും യോഗം തീരുമാനിച്ചു.

### മൈലാപ്പൂരിൽ ഓർത്തഡോക്സ് സെൻറർ

മൈലാപ്പൂരിൽ വി. മാർത്തോമ്മാ ശ്ലീഹായുടെ കബറിടം സ്ഥിതി ചെയ്യുന്ന സ്ഥലത്തിന് സമീപം സൗകര്യപ്രദമായ ഒരു സ്ഥലം വാങ്ങി അവിടെ സഭയുടേതായി ഒരു ആരാധനാകേന്ദ്രം സ്ഥാപിക്കുന്നതിന് 30 ലക്ഷം രൂപാ ചെലവു വരുന്ന ഒരു പ്രൊജക്ട് സംബന്ധിച്ച് മദ്രാസ് സെൻറ് തോമസ് കത്തീഡ്രൽ അംഗങ്ങൾ ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ശുപാർശയോടുകൂടി ഒരു അപേക്ഷ സമർപ്പിച്ചിട്ടുള്ള വിവരം പ്രസിഡണ്ട് തിരുമേനി യോഗത്തെ അറിയിച്ചു.

### എം. ഡി. യിൽ ഓഡിറേറാറിയം

എം. ഡി. സിമ്മനാരി പുരയിടത്തിൽ ഒരു തൽക്കാല ഹോൾ (ഓഡിറേറാറിയം) പണിയുന്നതിനും അതിൽനിന്ന് കിട്ടുന്ന വരുമാനം ഉപയോഗിച്ചും മററും പിന്നീട് സ്ഥിരമായ ഒരു ഓഡിറേറാറിയം പണിയുന്നതിനുമുള്ള ഒരു സ്കീം ശ്രീ. കെ. ഒ. കുര്യൻ (മൗണ്ട് വാർദ്ധാ, മുട്ടമ്പലം, കോട്ടയം) സമർപ്പിച്ചിട്ടുണ്ടെന്ന് പ്രസിഡണ്ടു തിരുമേനി യോഗത്തെ അറിയിച്ചു. ഈ ആശയത്തോട് യോഗം യോജിച്ചു. സഭയ്ക്ക് സാമ്പത്തിക ബാദ്ധ്യത ഉണ്ടാകാതെ ഈ സ്കീം നടപ്പാക്കുന്നതിന് ബാങ്കിൽനിന്നും മററും ധനസഹായം ലഭിക്കുമെന്ന് ശ്രീ. എം. ററി. ചോൾ പ്രസ്താവിച്ചു. അതേപ്പററി അന്വേഷിച്ച് റിപ്പോർട്ടു ചെയ്യുന്നതിന് അദ്ദേഹത്തെ യോഗം ചുമതലപ്പെടുത്തി.

ഹം പഴയ തക്സാ ഉപയോഗിച്ചു കുർബാന ചൊല്ലിയതെന്നുള്ള ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ പ്രസ്താവന ഏതു രേഖയെ അടിസ്ഥാനപ്പെടുത്തിയാണെന്നറിഞ്ഞാൽ കൊള്ളാം. മാരാമണ്ണു എത്തിയ ശേഷവും മാർ അത്താനാസ്യോസു അവിടെ തടിച്ചുകൂടിയ വമ്പിച്ച ജനക്കൂട്ടത്തിന്റെ മുമ്പിലും മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ ആദിയായവ ഉൾപ്പെട്ട പഴയ കാതോലിക തക്സാ തന്നെയാണ് ഉപയോഗിച്ചത്. ഇതിനെ സംബന്ധിച്ച് മാർത്തോമ്മാ സഭാചരിത്രകാരനായ ടി. സി. ചാക്കോ ഇപ്രകാരം പറയുന്നു: ''മാർ അത്താനാസ്യോസ് ഇടവം 13-ാം തീയതി മാരാമണ്ണെത്തി........സ്വജനങ്ങൾക്കും ബന്ധുമിത്രാദികൾക്കും മെത്രാച്ചന്റെ പ്രത്യാഗമനത്തിലും മെത്രാൻ സ്ഥാനലബ്ധിയിലും ഉണ്ടായ ആനന്ദം എത്രമാത്രമാണെന്നു പറയേണ്ടതില്ലല്ലൊ. എന്നാൽ ആ സന്തോഷത്തിനിടയിലും മെത്രാച്ചൻ കോനാട്ടച്ചന്റെ ആലോചനയ്ക്കു വഴിപ്പെട്ടതുമൂലമുള്ള വ്യാകുലം മല്പാനച്ചനെ ബാധിച്ചിരുന്നു'. മാരാമണ്ണു എത്തീട്ടും മെത്രാച്ചനു ഒരു മാററവുമില്ല.

മാർ മത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാപ്പോലീത്തായായി തിരുവെഴുത്തു വിളംബരം നല്കുന്നതിനു മുറപ്രകാരം അപേക്ഷ ബോധിപ്പിക്കുന്നതിനെ സംബന്ധിച്ച് ആലോചിപ്പാനായി 1019-ൽ കല്ലുങ്കത്തറവെച്ചു മാർ മത്യൂസ് അത്താനാസ്യോസും പള്ളിക്കാരും ചേർന്നു നടത്തിയതായ പ്രസിദ്ധമായ സുന്നഹദോസിൽ തീർപ്പു ചെയ്ത പടിയോലയിൽനിന്നു ചില വരികൾ താഴെ ഉദ്ധരിക്കുന്നു:– 'ഇപ്പോൾ അയച്ചിരിക്കുന്ന അത്താനാസ്യോസ് ബാവായെ സ്ഥാനത്തിക്കോൻ കണ്ടതിന്മണ്ണം നാം കൈക്കൊള്ളുവാൻ യാക്കോബായ സുറിയാനിക്കാരായ നമ്മുടെ ബാവാന്മാരുടെ മുറപോലെ നമ്മെയും നമ്മുടെ പള്ളികളേയും നടത്തിപ്പാനുള്ളതാകുന്നു'. 'അന്ത്യോഖ്യായുടെ സഭയിൽ ശുദ്ധമാകപ്പെട്ട ബാവാന്മാരു നടത്തിവരുന്ന ക്രമംപോലെയും നടക്കയും നടത്തിക്കയും ചെയ്തുകൊള്ളുന്നു'.

നമ്മുടെ ബാവാന്മാരു നടത്തിവരുന്ന മുറപോലെ എന്നും ക്രമംപോലെ എന്നും, പറഞ്ഞാൽ മല്പാനച്ചന്റെ നവീകൃത തക്സാപോലെയല്ലെന്നു സ്പഷ്ടം.

മലങ്കരസഭയുടെ ആകമാനമായ നേതൃത്വവും മേലദ്ധ്യക്ഷ സ്ഥാനവും ഉറപ്പുവരുത്തിക്കൊണ്ടു നവീകരണാശയങ്ങൾ പ്രചരിപ്പിക്കണമെന്നായിരുന്നു മെത്രാപ്പോലീത്തായിക്കുണ്ടായിരുന്ന ദർശനമെന്നു ലേഖകൻ എഴുതുന്നു. ഇതു ചരിത്രവിരുദ്ധമായ പ്രസ്താവനയാണ്. അബ്രഹാം മല്പാൻ നവീകരണക്കാരനായിരുന്നുവെങ്കിൽ പത്രോസു പാത്രിയർക്കീസും കൂറീലോസു ബാവായും ശീമമെത്രാന്മാരും മത്യൂസ് മാർ അത്താനാസ്യോസും നവീകരണക്കാരായിരുന്നു. പക്ഷെ രണ്ടു കൂട്ടരുടെയും നവീകരണം രണ്ടു തരത്തിലായിരുന്നുവെന്നേ ഉള്ളൂ. ഒന്ന് മൗലികതത്വസ്പർശിയായ തെററായ വിശ്വാസത്തിലേക്ക് നയിക്കുന്ന (അകത്തോലിക) നവീകരണമായിരുന്നെങ്കിൽ മററത് ആചാരപരമായ കേവല പരിഷ്ക്കാരങ്ങൾ മാത്രമായിരുന്നു. കാലവും സമുദായവും വളരുന്തോറും ആചാരപരിഷ്ക്കാരങ്ങൾ എവിടെയും സംഭവ്യമത്രെ. എന്നാൽ മർമ്മപ്രധാനമായ മതവിശ്വാസതത്വങ്ങളുടെ സ്ഥിതി അങ്ങനെയല്ല. അവയ്ക്ക് ഒരിക്കലും മാററം സംഭവിക്കുകയില്ല. ഈ സത്യം സമ്മതിക്കാതെ മല്പാനച്ചന്റെ നവീകരണം, ശ്രീബുദ്ധന്റെയും മുഹമ്മദ് നബിയുടെയും കാലശേഷം അവരുടെ ഉപദേശങ്ങളെ കെട്ടിപ്പടുത്തുയർത്തുന്ന മതസ്ഥാപനംപോലെയാണെന്നുള്ള വാദം നിരർത്ഥകമാണ്.

## നവീകരണസഭയുടെ ഉത്ഭവം

C. M. S. മിഷ്യണറിമാരുമായി 15 വർഷങ്ങൾക്കു ശേഷം 1036 ാമാണ്ട് സഖ്യം പുലർത്തിത്തുടങ്ങിയ രണ്ടു മൂന്നു പട്ടക്കാർ അവർക്കു പ്രാബല്യമുള്ള ചില പള്ളികളിൽ അബ്രഹാം മല്പാന്റെ നവീകൃത തക്സാ അവർക്കു മാത്രമായി ഉപയോഗിച്ചിരുന്നു. കൂറീലോസു ബാവായുടെ ആഗമനത്തോടുകൂടി ഇവിടെ ഉണ്ടായിത്തീർന്ന വഴക്കുകളും കലഹങ്ങളുമെല്ലാം ഈ പട്ടക്കാരുടെ സേച്ഛാചാര്യത്വത്തിനു പ്രേരകമായും ഭവിച്ചു. വേറെ ഒന്നു രണ്ടു പട്ടക്കാരാവട്ടെ സുറിയാനിസഭയുടെ വിശ്വാസ തത്വങ്ങൾക്കു യാതൊരു വിധത്തിലും പ്രതികൂലമല്ലാത്തവിധം പഴയ കാതോലിക തക്സാ ഉപയോഗിച്ചുതന്നെയും മലയാളത്തിൽ തർജ്ജമ ചെയ്യുക, കുർബാന രണ്ടായിട്ടു കൊടുക്കുക എന്നിങ്ങനെ ഒരു ആചാരപരിഷ്ക്കാരവും സ്വീകരിച്ചിരുന്നു. 1050-ൽ പത്രോസ് പാത്രിയർക്കീസ് ഇവിടെ എത്തി മത്യൂസ് അത്താനാസ്യോസിനെ നേരിട്ടു മുടക്കുക, അദ്ദേഹത്തിന്റെ പിൻഗാമിയായിത്തീർന്ന മാർ തോമസ് അത്താനാസ്യോസിൽനിന്നു സിമ്മനാരിയും സ്വത്തുക്കളും വീണ്ടെടുക്കുന്നതിന് മുളന്തുരുത്തി സുന്നഹദോസ് പാത്രിയർക്കീസു

പക്ഷപാതിയായ പുലിക്കോട്ടു മാർ ദീവന്നാസ്യോസിനെ ചുമതലപ്പെടുത്തുക; 1052—ൽ മാർ മത്യൂസ് ദിവംഗതനാവുക; മാർ ദീവന്നാസ്യോസ് വിജയവിശ്വാസത്തോടുകൂടി വ്യവഹാരത്തിനു സന്നാഹം കൂട്ടുക എന്നീ പരിഭ്രമജനകമായ പരിതസ്ഥിതികളിൽ, ശീമപ്പരിഷയിൽനിന്നും അവർ പരമാദ്ധ്യക്ഷം വഹിക്കുന്ന ഒരു സഭയിൽനിന്നും തങ്ങൾക്കും തങ്ങളുടെ സന്താനങ്ങൾക്കും വിശേഷിച്ചു പാലക്കുന്നത്തു കുടുംബത്തിൽ വേരുറച്ച മേൽപട്ടസ്ഥാനത്തിനും യാതൊരു കാലത്തും യാതൊരു വിധത്തിലും നന്മയും സൈ്വരതയും ഭദ്രതയും സിദ്ധിക്കുന്നതല്ലെന്നു ഒരു പ്രാർത്ഥനാമനുഷ്യനും പുണ്യപിതാവുമായ മാർ തോമ്മസ് അത്താനാസ്യോസും, ആണസ്ഥന്മാരും ധീരവീരന്മാരും പാലക്കുന്നത്തു കുടുംബത്തോടു ബന്ധപ്പെട്ടവരുമായ ഏതാനും പട്ടക്കാരും കൂടി തീരുമാനിച്ചു. തൽഫലമായി ഒരു നവീന സഭാസ്ഥാപനാർത്ഥം ബലവത്തരമായ ഒരു സംഘടനയുണ്ടാക്കുന്നതിലേക്ക് 1053—ാമാണ്ട് മേടം 28—ാം തീയതി മേൽപ്പറഞ്ഞ പട്ടക്കാരുൾപ്പെട്ട പതിനെട്ടു പട്ടക്കാർ ചേർന്ന് ''നവീകരണ പോർക്കളത്തിലെ കാഹളം'' എന്നു പറയപ്പെടുന്ന ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി. ഇതിനു മുമ്പായി മൂന്നുനാലു സ്ഥലങ്ങളിൽ പ്രാരംഭയോഗങ്ങൾ നടത്തി പുതിയ സംഘടനയിലേക്ക് ആളുകളെ ചേർക്കുവാനും തുടങ്ങിയിരുന്നു. മേൽപ്പടി വിജ്ഞാപനത്തിൽ നിന്നു ചില വാചകങ്ങൾ താഴെ ചേർക്കുന്നു.

''ആകയാൽ ഈ സാരമേറിയ സംഗതിയിൽ ഉൾപ്പെട്ട തങ്ങളുടെ ഗുണാഭിപ്രായങ്ങളെ അറിവാനും നവീകരണം സംബന്ധിച്ചും സമുദായത്തിന്റെ എഴുന്നേൽപ്പിന് ഉപയോഗമായും സ്ഥിരപ്പെടുത്തുന്ന എല്ലാ നിയമങ്ങൾക്കും യോജിച്ചും കീഴമർന്നും ഇരിപ്പാനും മനഃപൂർവ്വം മനസ്സുള്ളവർ തങ്ങളുടെ നാമങ്ങളെ കത്തുമൂലം ഈ സമുദായക്കാർക്ക് എത്തിച്ചു തരികവേണ്ടിയിരിക്കുന്നു.'' ''ഈ സമുദായത്തിലെ ആലോചനകളുടെ ചുരുക്കം താഴെ കാണിക്കുന്നു. കപടഭക്തിക്കടുത്തതും മൂഢതയുള്ളതുമായ പാരമ്പര്യാചാരങ്ങൾ, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, മരിച്ചവർക്കുവേണ്ടിയുള്ള അപേക്ഷ, വേദവിപരീമായ കൊണ്ടാട്ടം ഇതുകളെ നീക്കം ചെയ്യുന്നതും ......സത്യവിശ്വാസത്തെ നിലനിർത്തുന്നതായ നിയമങ്ങളെ സ്ഥിരപ്പെടുത്തുന്നതും ആയ ഇതുകളാണെന്നു ഏവരും ധരിച്ചിരിപ്പാനുള്ളതാകുന്നു.'' ''1053 മേടം 28—ാം തീയതി'' (പതിനെട്ടു പട്ടക്കാരുടെ ഒപ്പും)

ഒരു പുതിയ ''സമുദായത്തിന്റെ എഴുന്നേൽപ്പിന് ഉപയോഗമായി'' തീരുന്നതിലേക്ക് ഒരു സംഘടനയുടെ ജീവനാഡിയായിരിപ്പാൻ മാർ മത്യൂസ് അത്താനാസ്യോസിന്റെ കാലശേഷം മാത്രം സ്വീകരിക്കുന്ന പൊതുയോഗവ്യവസ്ഥകളായിട്ടാണ് മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ എന്നിവയുടെ തിരസ്ക്കാരത്തെ ഈ വിജ്ഞാപനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.''

നവീകൃത വിശ്വാസോപദേശങ്ങൾ മൽപാനച്ചന്റെ മരണം കഴിഞ്ഞു മുപ്പത്തിയൊന്നു വർഷത്തി

---

## വിദ്യാഭ്യാസ സഹായം

അമേരിക്കയിൽ ഡള്ളാസിലെ സെ. മേരീസ് ഓർത്തഡോക്സ് ഇടവക മർത്തമറിയം സമാജം ഈ വർഷം നമ്മുടെ സഭയിലെ രണ്ട് കോളജ് വിദ്യാർത്ഥികൾക്കു 1000 രൂപാ വീതവും രണ്ട് ഹൈസ്ക്കൂൾ വിദ്യാർത്ഥികൾക്കു 500 രൂപാ വീതവും അവരുടെ പഠനത്തിനു സ്കോളർഷിപ്പു കൊടുക്കുന്നതിനു തീരുമാനിച്ചിരിക്കുന്നു.

സമർത്ഥരും സാമ്പത്തികമായി ഞെരുങ്ങുന്നവരുമായവർക്കു മാത്രമാണ് ഈ സ്കോളർഷിപ്പ്. ഈ അർഹതയുള്ളവർ സ്കോളർഷിപ്പ് അപേക്ഷാഫോറത്തിന് Dallas Scholarship P. O. Box 101 c/o മലങ്കര സഭ, കാതോലിക്കേററ് ഓഫീസ് കോട്ടയം 686 038 എന്ന മേൽവിലാസത്തിൽ എഴുതുക. സണ്ടേസ്ക്കൂൾ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും മുൻഗണന ലഭിക്കും.

മറേറതെങ്കിലും സ്ഥലത്തുനിന്ന് സഹായം ലഭിക്കുന്നവർ ഇതിലേക്ക് അപേക്ഷിക്കരുത്.

ഫാദർ ജോൺ കുന്നത്തുശേരിൽ
ഡള്ളാസ്.




# “മലങ്കരസഭയും നവീകരണവും”

“മലങ്കരസഭയും നവീകരണവും” എന്ന തലക്കെട്ടിൽ ഏപ്രിൽ, മേയ്, മാസങ്ങളിലെ മലങ്കരസഭാ മാസികയിൽ ശ്രീ. ജോർജ്ജ് വറുഗീസ്, മദ്രാസ്, എഴുതിയലേഖനം അതീവ ശ്രദ്ധയോടുകൂടിയാണ് വായിച്ചത്. ഇന്നത്തെ തലമുറയിൽപെട്ട ഓർത്തഡോക്സ് സഭാംഗങ്ങൾ കണിശമായും അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ അടങ്ങിയ ലേഖനമാണിതെന്നുള്ളതിന് ഒരു സംശയവുമില്ല.

ഈ അടുത്ത കാലത്തായി മാർത്തോമ്മാ സഭാസംബന്ധമായ പ്രസിദ്ധീകരണങ്ങളിൽ പലതിലും മലങ്കരയിലെ ഓർത്തഡോക്സ് വിഭാഗം (യാക്കോബായക്കാർ) 1665–നു ശേഷം യാക്കോബായ വിശ്വാസം സ്വീകരിച്ചവരാണെന്നും, മാർത്തോമ്മാ സഭയാണ് ഇവിടത്തെ പുരാതന സഭയെന്നും, ഏബ്രഹാം മല്പാൻ നടത്തിയത് നവീകരണമല്ല പൂർവീകരണമാണെന്നും മററും പറയുന്നു. തന്നെയുമല്ല ഇപ്പോഴത്തെ അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ പത്തൊൻപതാം മാർത്തോമ്മായാണെന്നുപോലും പറഞ്ഞുതുടങ്ങിയിട്ടുണ്ട്. ഈ പശ്ചാത്തലത്തിൽ ശ്രീ. ജോർജ്ജ് വറുഗീസിന്റെ ലേഖനങ്ങൾ വളരെ ശ്രദ്ധാപൂർവം പഠിക്കേണ്ടതാണ്. ഇതിനു മുൻപുതന്നെ മാർത്തോമ്മാ സഭയുടെ ഉത്ഭവത്തേപ്പററിയുള്ള യഥാർത്ഥ ചിത്രം നൽകേണ്ടതിന്റെ ആവശ്യകതയെപ്പററി ഈ ലേഖകൻ പലതവണ ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്. ഏതായാലും മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ മനോരമ ലേഖനത്തെ തുടർന്ന് ഇപ്പോഴെങ്കിലും അതിനുള്ള ആരംഭം ഉണ്ടായതിൽ സന്തോഷമുണ്ട്. ചരിത്രഗവേഷകനായ ശ്രീ. ജോർജ്ജ് വറുഗീസിന് അഭിനന്ദനങ്ങളും അനുമോദനങ്ങളും. സ്വന്തം നിലപാട് ന്യായീകരിക്കാൻവേണ്ടി സഭാചരിത്രത്തെ കോട്ടിമാററുന്ന ആൾക്കാരുടെ ദുഷ്പ്രവണതകൾ പൊതുജനങ്ങൾ മനസ്സിലാക്കുന്നതിനും സത്യം വെളിവാകുന്നതിനും ഇത്തരത്തിലുള്ള ഈടുററ ലേഖനങ്ങൾ സഭയുടെ ഔദ്യോഗിക നാവായ ‘മലങ്കരസഭ’യിൽ തുടർന്നും പ്രസിദ്ധപ്പെടുത്തണമെന്ന് അഭ്യർത്ഥിക്കുന്നു.

പ്രൊഫസർ ജോർജ്ജ് വർഗീസ്
ചെമ്പരുത്തിമൂട്ടിൽ.

---

നുശേഷമാണ് മാർ തോമസ് അത്താനാസ്യോസിന്റെ കാലത്തു പുനർജ്ജീവിച്ച്, ശീമക്കാരന്റെ ദുർഭരണത്തിൽനിന്നു മോചനം പ്രാപിക്കാനായി ഒരു സ്വതന്ത്രസഭയുടെ അസ്ഥിവാരക്കല്ലായി സ്വീകരിക്കുവാൻ നിർബന്ധിതമാകുന്നത്. അബ്രഹാം മൽപാന്റെ സഹപാഠിയായിരുന്ന കൈതയിൽ ഗീവറുഗീസ് മൽപാൻ, 1028–ൽ യാക്കോബായ സഭയുടെ മേലദ്ധ്യക്ഷനായി പഴയസിമ്മനാരിയിൽ പ്രവേശിച്ച മാർ മത്യൂസ് അത്താനാസ്യോസിന്റെ ആവശ്യപ്രകാരം പഴയസിമനാരിയിൽ അദ്ധ്യാപകവൃത്തി സ്വീകരിച്ച കാലത്ത് അദ്ദേഹം ശെമ്മാശന്മാരെ പഠിപ്പിച്ചതെല്ലാം അബ്രഹാം മൽപാന്റെ നവീകൃതോപദേശമായിരുന്നുവെന്നു പറയുന്നതും ചരിത്രവിരുദ്ധമാണ്.

സുവിശേഷവെളിച്ചം മററുള്ളവർക്കു നൽകുവാനുള്ള പ്രവർത്തനം മലങ്കരസഭയിൽ നവീകരണശേഷമാണ് ആരംഭിച്ചതെന്നു മാർത്തോമ്മാസഭ പറയുന്നതും ആത്മപ്രശംസയെന്നല്ലാതെ മറെറന്താണ്?

കന്യകമറിയാമിനോട് അപേക്ഷിക്കുന്നത് വിഗ്രഹാരാധനയാണെന്ന് നമ്മുടെ സെമിനാരിയിലും മററും മിഷ്യനറിമാർ പ്രസംഗിച്ചു ബഹളമുണ്ടാക്കിയപ്പോൾ നാം അവരെ തിരസ്ക്കരിച്ചതിന്റെ 150–ാം വാർഷികമാണ് നവീകരണ വാർഷികമായി മാർത്തോമ്മാ സഭ 1986 ഫെബ്രുവരിയിൽ കൊണ്ടാടിയത്. വേദവിപരീതത്തിലേക്ക് മലങ്കരസഭയെ വലിച്ചിഴക്കാൻ നടത്തിയ കിരാത പരിശ്രമമാണ് ഇവിടെ നാം ദർശിക്കുന്നത്.

അടുത്ത ലക്കത്തിൽ:

**മാർ തോമ്മാ സഭയുടെ**

**അവകാശവാദങ്ങൾ**

# വൈദികർക്കും ഓമനപ്പേരുകളോ?

## ഫാ. കുറിയാക്കോസ്, പാറയ്ക്കൽ

പരിഷ്കാരങ്ങൾ ചക്രം കറങ്ങുന്നതുപോലെയാണ്. ഏതാനും വർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന പല പരിഷ്ക്കാരങ്ങളും കാലാനുസൃതമല്ലെന്നുള്ള ധാരണയിൽ തള്ളിക്കളഞ്ഞെങ്കിലും ഇപ്പോൾ അവയിൽ ചിലതെല്ലാം അംഗീകരിച്ചുതുടങ്ങിയിട്ടുണ്ട്. എന്നാൽ പേരുകളുടെ കാര്യത്തിൽ പഴയതെല്ലാം ഉപേക്ഷിച്ച് ഇപ്പോൾ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പുതിയ പുതിയ ഓമനപ്പേരുകളുടെ പെരുനാളാണ്. ബോബൻ, ബേബി, ബാബു, ബാലൻ, സാബു, സാജു, രാജു എന്നിങ്ങനെ ആൺകുട്ടികൾക്കും, ലൈലജ, ലില്ലി, ലല്ലു, ലീലാ, സോമി, സോമി, റീഷാ, ഷേർലി എന്നിങ്ങനെ പെൺകുട്ടികൾക്കും വിവിധ പേരുകൾ കണ്ടുപിടിച്ചുകൊണ്ടിരിക്കുന്നു. 90 വയസ്സായ വൃദ്ധനെ കുഞ്ഞൂഞ്ഞെന്നും, ബാലൻ എന്നും മററും വിളിക്കുന്നത് എന്തൊരു പൊരുത്തക്കേടാണ്. പടുവൃദ്ധയെ കൊച്ചുമോളെന്നും, ലീലാമ്മയെന്നും മററും സംബോധന ചെയ്യുന്നത് എങ്ങനെ ന്യായീകരിക്കും.

ക്രിസ്ത്യാനികൾക്ക് മാമ്മോദീസായിൽ നൽകിയ പേര് ഇന്ന് പലർക്കും അറിഞ്ഞുകൂടാ. ജനനസർട്ടിഫിക്കേററും, വിവാഹ സർട്ടിഫിക്കേററും, മരണ സർട്ടിഫിക്കേററും വാങ്ങിക്കുവാൻ വരുമ്പോൾ പള്ളിയിൽ ഇട്ട പേര് എഴുതുന്നത് അബദ്ധമായിവന്നിരിക്കുന്നു. ഓമനപ്പേരുവച്ച് എഴുതണമെന്ന് ചിലർ നിർബന്ധം പിടിക്കാറുണ്ട്. അങ്ങനെ സർട്ടിഫിക്കേററ് എഴുതുന്ന വൈദികനെ വിഷമവൃത്തത്തിലാക്കുന്നു. സ്കൂൾ സർട്ടിഫിക്കേററിലും ഓമനപ്പേരുകൾക്കാണ് ഇന്നു പ്രസക്തി. മാമ്മോദീസായിൽ പേരിടുമ്പോൾ ഓമനപ്പേരിടുവാൻ ചിലർ നിർബന്ധം പിടിക്കാറുണ്ട്. ഇങ്ങനെ പേരുകളുടെ പരിഷ്ക്കാരപ്പാച്ചിൽ വളരെ അപകടങ്ങൾ വരുത്തിക്കൊണ്ടിരിക്കുന്നു.

വൈദികരെയും ഓമനപ്പേരുകൾ കടന്നാക്രമിക്കുവാൻ തുടങ്ങിയിരിക്കുന്നു. എന്റെ ആദ്യത്തെ പേര് കുര്യൻ എന്നായിരുന്നു. എനിക്ക് പട്ടം തന്ന പാമ്പാടി തിരുമേനി അത് കുറിയാക്കോസ് എന്നാക്കി. ഗീവറുഗീസ് ദ്വിതീയൻ ബാവായും അതുപോലെയുള്ള പൂർവപിതാക്കളും വൈദികരെ ഓമനപ്പേര് വിളിക്കുവാൻ അനുവദിച്ചിരുന്നില്ല. എന്നാൽ കുറഞ്ഞൊരു കാലമായി കാററ് മാറി വീശുവാൻ തുടങ്ങിയിരിക്കുന്നു. ഇപ്പോൾ ചില വൈദികർ രവി, ബേബി, ജോയി, സണ്ണി, ഡാളി, ജോളി, ബിനോയി, സുനിൽ, അനിൽ മുതലായ പേരുകളിലാണ് അറിയപ്പെടുന്നത്. ഈ പരിഷ്ക്കാരത്തിന് വിരാമമിടണമെന്നാണ് എന്റെ അഭിപ്രായം.

വി. വേദപുസ്തകത്തിലെ മിക്ക പേരുകൾക്കും അർത്ഥമുണ്ട്. ഉദാഹരണമായി ചിലതെല്ലാം പറയാം. ഇസഹാക്ക്=ചിരി, യാക്കോബ്=ഉപായി, എലീശാ=ദൈവം രക്ഷകനാകുന്നു, ഏലിയാവ്=യഹോവാ ദൈവമാകുന്നു, ദാവീദ്=സ്നേഹിക്കപ്പെട്ടവൻ, ദാനിയേൽ=യഹോവാ എന്റെ ന്യായാധിവൻ, യോശുവാ-ദൈവം രക്ഷകനാകുന്നു, ശമുവേൽ=ദൈവത്തിൽനിന്നും ലഭിച്ചവൻ, സഖറിയാ=യഹോവയാൽ ഓർക്കപ്പെട്ടവൻ, പത്രോസ്=പാറ, ഫീലിപ്പോസ്=യുദ്ധശാലി, മത്തായി=യഹോവയുടെ ദാനം, മർക്കോസ്=സൗമ്യൻ, യോഹന്നാൻ=ദൈവത്തിന്റെ ദാനം, ലൂക്കോസ്=പ്രകാശം നൽകുന്നവൻ; എസ്ഥേർ=നക്ഷത്രം, ഏലിശബേത്ത്=ദൈവം സത്യംചെയ്തു, മാർത്ത=യജമാനസ്ത്രീ, രൂത്ത്=സ്നേഹം, റിബേക്കാ=കൂട്ടിക്കെട്ടുന്ന ചരട്; റാഹേൽ=പെണ്ണാട്, സാറ=രാജപുത്രി എന്നിങ്ങനെ സ്ത്രീകൾക്കും, പുരുഷന്മാർക്കും, വൈദികർക്കും സ്വീകരിക്കാവുന്ന എത്രയോ അർത്ഥമുള്ള പേരുകളുണ്ട്. കൂടാതെ പല പൂർവ്വീക പേരുകളും പരിശുദ്ധന്മാരെയും ശുദ്ധിമതികളെയും ഓർക്കുവാൻ പര്യാപ്തമാണ്. മാതാപിതാക്കളുടെ പേരുകൾ പിൻതലമുറയ്ക്ക് ഇടുന്നതുകൊണ്ട് പരേതരായ നമ്മുടെ മാതാപിതാക്കളെ ഓർക്കുവാനും സഹായിക്കുന്നു. ഏതായാലും റിക്കാർഡിലും, പ്രയോഗത്തിലും ഒരേ പേരുതന്നെ ആയിരിക്കണമെന്ന് നിർബന്ധം പിടിച്ചേ മതിയാകൂ. സോബി, ബേബി, ജോളി, ജോയി മുതലായ ചില പേരുകൾ കേട്ടാൽ ആണോ, പെണ്ണോ എന്ന് കാണാതെ പറയുവാനും സാദ്ധ്യമല്ല. അങ്ങനെയുള്ള പേരുകൾ വൈദികർ സ്വീകരിക്കാതിരിക്കുന്നതല്ലെ നല്ലത്. വൈദിക സെമിനാരിയിൽ പ്രവേശനം നൽകുമ്പോൾ ഓമന പേരുകൾ മാററി മാമോദീസാ പേരുകൾ വൈദിക വിദ്യാർത്ഥികൾക്കു നൽകുന്ന കാര്യത്തിൽ സെമിനാരി അധികൃതർ നിഷ്കർഷിക്കുന്നപക്ഷം ഈവക പേരുകളിൽ വൈദികരെങ്കിലും അറിയപ്പെടാതെയിരിക്കുന്നതിനു സാധിക്കും.

പഴയ പല പരിഷ്ക്കാരങ്ങളിലേയ്ക്കും ആധുനിക ലോകം തിരിയുവാൻ തുടങ്ങിയിരിക്കുന്നതുപോലെ പേരിന്റെ കാര്യത്തിലും ഒരു തിരിഞ്ഞുനോട്ടം നടത്തണം. മാമോദീസായിൽ നൽകുന്ന പേരുകൾതന്നെ റിക്കാർഡുകളിലും പ്രയോഗത്തിലും വരുന്നത് പലതുകൊണ്ടും നല്ലതാണ്. മാതാപിതാക്കൾ ആ കാര്യത്തിൽ നിർബന്ധം പിടിച്ചാൽ വളരെ വ്യത്യാസം വരുത്തുവാൻ സാധിക്കും.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ററി. ജി. വർഗീസും കുടുംബവും. പി. എം. തോമസ്. രോഗശാന്തിക്ക് ഒരു വിശ്വാസി.







Shibymol & Shibinmon, Jabalpur. ഒരു വിശ്വാസി. കുഞ്ഞമ്മ ഉമ്മൻ. ലുധിയാന. വർഗീസ്, കടമ്പനാട്. Jijin,







അന്നമ്മ ജോയി. [redacted]സ്കറിയ, കണ്ണനേത്ത്. താമസിച്ചതിനു ക്ഷമാപണം ഏലിയാമ്മ മാത്യു.







പി. പി. ദാനിയേൽ. Miss. Anu Abraham, Rajhara. ഡോ. ജോസഫ് പി. തോമസ്.

ഐതിഹ്യങ്ങളും ചരിത്രവും:

# മലങ്കര നസ്രാണികളും ജാതിത്തലവന്മാരും

## മഹാനായ ഒന്നാം മാർ തോമ്മാ

അർക്കദിയാക്കോന്റെയും ഇടപ്പള്ളി ആശ്രമസ്ഥരുടെയും മേൽ നടന്ന കുററപത്രവും വിചാരണയും തീർപ്പും. ചുരുക്കം.

കൊടുങ്ങല്ലൂരും കൊച്ചിയിലും വച്ച് പറങ്കി മെത്രാൻ ഗാർഷ്യ സാക്ഷിവിസ്താരങ്ങൾ നടത്തിച്ചതിൽ, മൊഴി കൊടുത്തവർ പറങ്കി പാതിരിമാരിൽ ചിലരും, അവരുടെ പക്ഷക്കാരായ ചില നാട്ടു കത്തനാരന്മാരുമുൾപ്പെട്ടിരുന്നു. അവരുടെ മൊഴികൾ മുൻകൂട്ടി നിശ്ചയിച്ചത് പാതിരിമാരുടെ സങ്കേതങ്ങളിൽ ഉരുവിടുവിച്ച് പഠിപ്പിച്ചവയായിരുന്നു.

അതിൻപ്രകാരം അർക്കദിയാക്കോനും, ഇടപ്പള്ളി ആശ്രമസ്ഥരും ചില കത്തങ്ങളും പൂർണ്ണ തെററുകാരെന്ന് വിധിച്ചു.

കുററക്കാർക്ക് മുടക്ക് തുടങ്ങിയ ശിക്ഷകൾ തയ്യാറാക്കി. തദവസരത്തിൽ അർക്കദിയാക്കോനും നസ്രാണിക്കത്തനാരന്മാരും ജനങ്ങളും ചേർന്ന് ഒരു ഹർജി പോർട്ടുഗൽ രാജാവിനും പോപ്പിനും നൽകുന്നതിനായി കൊച്ചിയിൽ വന്നിരുന്ന ഗോവാ വൈസ്രോയിയെ ഏൽപ്പിച്ചു. അതിൻമേൽ വൈസ്രോയിതന്നെ പ്രഥമ വിചാരണ നടത്തി.

ഇതിൽനിന്നു രക്ഷപെടുന്നതിനായി ഗാർഷ്യാ ഒരു കുറുക്കുവഴി കണ്ടുപിടിച്ചു. അത്: അർക്കദിയാക്കോൻ തനിക്കെതിരെ നസ്രാണികളെ ഇളക്കി കലാപം ഉണ്ടാക്കുവാൻ ശ്രമിക്കുന്നു, അതിൽനിന്ന് അയാളെ പിൻതിരിപ്പിച്ച് നിലയ്ക്കു നിർത്തണം എന്ന് കൊച്ചീരാജാവിനെക്കൊണ്ട് കല്പന കൊടുപ്പിക്കലായിരുന്നു. രാജാവ് അർക്കദിയാക്കോനെ വരുത്തി ചോദ്യം ചെയ്തതിൽ അർക്കദിയാക്കോൻ:– ''താൻ മാർത്തോമ്മാ നസ്രാണി മാപ്പിളവർഗ്ഗത്തലവനെന്ന നിലയിൽ തന്റെ പരിഷയുടെ ഉന്നമനത്തിനും മഹിമയ്ക്കുമായാണ് പ്രവർത്തിക്കുന്നതെന്ന ആമുഖത്തോടെ തന്റെ നിലപാട് വിശദീകരിച്ചു. രാജാവിന് അതു ശരിയെന്ന് ബോദ്ധ്യമായി. അർക്കദിയാക്കോന് താൻ ചിന്തിക്കാതെ കൊടുത്ത വിലക്കു കല്പന പിൻവലിച്ചു. ഗാർഷ്യ മെത്രാനും അർക്കദിയാക്കോനും ഒരേസമയം കൊച്ചിയിൽ ഗോവാ വൈസ്രോയിയെ പോയി കാണുവാൻ ആജ്ഞാപിച്ചു. അവർ ഇരുവരും വൈസ്രോയിയുടെ മുമ്പിൽ ഹാജരായി. വൈസ്രോയി ഇരുവരുടെയും പരാതികൾ കേട്ടു. എന്നാൽ അർക്കദിയാക്കോന് അനുകൂലമായിട്ടാണ് പ്രത്യക്ഷത്തിൽ ഭൂരിഭാഗം തീർപ്പുകളും ഉണ്ടായത്.

### തീർപ്പ് 12–12-1645

കാര്യം കേട്ടശേഷം ഇരുകക്ഷികളും ഒത്തുതീർപ്പിലെത്തുവാൻ തക്കവിധം വൈസ്രോയി കാര്യം കൊണ്ടുവന്നു. അർക്കദിയാക്കോനോടാലോചിക്കാതെ പട്ടം കൊടുക്കുക, വികാരി നിയമനം തുടങ്ങി അർക്കദിയാക്കോന്റെ മാത്രം അധികാരത്തിലിരുന്നതും ഇട്ടിക്കുര്യത് (ആർച്ച് ഡീക്കൻ ഗീവർഗീസ് II) കാരണവരിൽനിന്ന് മെനേസീസും റോസ് മെത്രാനും പിടിച്ചുവാങ്ങിയതും, ബ്രിട്ടോ മെത്രാന്റെ കാലത്ത് രേഖാമൂലം നിരുപാധികം മടക്കിവാങ്ങിയതുമായ നസ്രാണികുലപാതിരിമാരുടെ പാരമ്പര്യാധികാരങ്ങൾ ഗാർഷ്യാ മെത്രാൻ കവർന്നെടുത്ത് തോമ്മാ കുലപതിയെ അപമാനിച്ചിരുന്നു. തന്മൂലം അർക്കദിയാക്കോനോടാലോചിച്ചുതന്നെ ഈവക കാര്യങ്ങൾ ചെയ്യണം എന്ന് തീർച്ചചെയ്തു. മററു കാര്യങ്ങൾ; ധനപരമായും മററുള്ളവ ഇരുപക്ഷങ്ങൾക്കും തുല്യ സംതൃപ്തികരമായും തീർച്ചചെയ്തു. അന്നത്തെ പരിതസ്ഥിതിയിൽ അതു മാത്രമെ കരണീയമായിരുന്നുള്ളു.

വൈസ്രോയിയുടെ മുമ്പിൽവച്ച് നടന്ന ആരോപണ പ്രത്യാരോപണവേളയിൽ കൊച്ചീബിഷോപ്പ് ഡൊമിനിക്കൻ സംഘാംഗം റേഗലും സന്നിഹിതനായിരുന്നു. പോപ്പ് അർബൻ 8–ാമന്റെ 1633 ഫെബ് 22–ലെ കല്പന, പ്രൊപ്പഗാൻറാ സംഘത്തലവൻ കർദ്ദിനാൾ ബാർബറിനി 14–4–1636–ൽ ബിഷോപ്പ് റേഗലിന് അയച്ചതിൽ ''മലനാട്ടിൽ (കേരള) എല്ലാ സന്യാസസംഘങ്ങളും പ്രവർത്തിക്കുവാൻ അനുവദിച്ചിരിക്കുന്നു

# സഭാവാർത്തകൾ

## ടെക്നിക്കൽ ഓക്സിലറി

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം തിരുവനന്തപുരം എൻജിനീയറിംഗ് കോളേജ് ടെക്നിക്കൽ ഓക്സിലിയറിയുടെ വാർഷിക സമ്മേളനം ഫാ. ജോസഫ് ശാമുവേലിന്റെ അദ്ധ്യക്ഷതയിൽ ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്ററിൽ നടന്നു. മെഡിക്കൽ കോളജ് വൈസ് പ്രിൻസിപ്പൽ ഡോ. എൽസി ഫിലിപ്പ് മുഖ്യാതിഥിയായിരുന്നു.

പ്രിൻസ് വർഗീസ്, വർഗീസ് മാത്യു, ജോർജ് ഈശോ, എം. സി. ജോൺ, എബ്രഹാം ജോർജ്, തോമസ് ജോൺ, മിനി മേരി വർഗീസ് എന്നിവർ പ്രസംഗിച്ചു.

എബി ജേക്കബ് സ്വാഗതവും ജോർജ് വർഗീസ് കൃതജ്ഞതയും പറഞ്ഞു.

## ഗൊഹാട്ടി ഇടവക

ആസാമിലെ കേന്ദ്രസ്ഥാനമായ ''ഗൊഹാട്ടി'', മേഘാലയം നാഗാലാൻഡ്, മണിപ്പൂർ മുതലായ ഇതര സംസ്ഥാനങ്ങളിലേക്കുള്ള പ്രവേശന കവാടം കൂടിയാണ്. ഇവിടെയുള്ള മലയാളികളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചതിനെ തുടർന്നാണ് ഗൊഹാട്ടിയെ തിരുവനന്തപുരവുമായി ബന്ധിക്കുന്ന എക്സ്പ്രസ് ട്രെയിൻ ആരംഭിച്ചത്.

ഇവിടെയുള്ള നമ്മുടെ സഭാംഗങ്ങൾക്ക് സ്വന്തമായി ഒരാരാധനാസ്ഥലമില്ലാതിരുന്ന കുറവ് പരിഹരിക്കപ്പെട്ടത് ഈ അടുത്ത സമയത്താണ്. ഗൊഹാട്ടിയിലെ 'മാലിഗോണി'ൽ റെയിൽവെയിൽനിന്നും പാട്ടത്തിൽ കിട്ടിയിരുന്ന സ്ഥലത്ത് ഒരു താല്ക്കാലിക പള്ളിയിൽ ആരാധന നടത്തിയിരുന്നെങ്കിലും; അടുത്ത സമയത്ത് ചുരുക്കം അംഗങ്ങളുടെയും, എം. ജി. എം. സ്കൂൾ പ്രവർത്തകരുടെയും ഉൽസാഹത്തിൽ മനോഹരമായ ഒരു ചെറിയ ദൈവാലയം പണിതീർത്ത് കഷ്ടാനുഭവയാഴ്ച ശുശ്രൂഷകൾ നടത്തുവാൻ സാധിച്ചു എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. കഴിഞ്ഞ 5 കൊല്ലങ്ങളായി മാനേജ്മെന്റ് ഏറ്റെടുത്തു നടത്തിവന്നിരുന്ന

---

എന്നതായിരുന്നു മുഖ്യ വിഷയം. എന്നാൽ പോർട്ടുഗീസുകാർക്ക് പോപ്പിൽനിന്നു ലഭിച്ചിരുന്ന പദ്രവാദൊ അധികാരം ഉപയോഗിച്ച് അർബൻ എട്ടാമൻ പോപ്പിന്റെ കല്പന പോർട്ടുഗൽ രാജാവ് നിരാകരിച്ചു. അപ്പോൾ ഗാർഷ്യായും പാപ്പായുടെ കല്പനയെ നിരാകരിച്ച് ജസ്യൂട്ടുകാർക്ക് മാത്രമെ മലനാട്ടിൽ പ്രവർത്തനം നടത്താൻ പാടുള്ളു എന്നതിൽ ഉറച്ചുനിന്നു. കൂടാതെ ഇത് അർക്കദിയാക്കോനും, ബിഷോപ്പ് റേഗലും നടത്തിയ ഒത്തുകളിയുടെ ഫലമാണെന്നും ഗാർഷ്യാ ആരോപിച്ചു. ''ഫ്രാൻസിസ് ഗാർഷ്യാ S. J. യുടെ തൊന്തിരവു പിടിച്ച ദിനങ്ങൾ'' ('Troubled days of Francis Garcia S. J.') എന്ന പ്രബന്ധത്തിന്റെ കർത്താവ് ഫാ. ജോസഫ് തെക്കേടത്ത് പറയുന്നത് ''രണവീരന്മാരായ നസ്രാണികളുടെ സഹായം, വർദ്ധിച്ചുവരുന്ന ലന്തഭീഷണിക്കെതിരെ പറങ്കികൾക്ക് ലഭിക്കുവാൻ നസ്രാണികൾക്ക് സ്വയംഭരണാവകാശം'' അനുവദിക്കണമെന്ന അർക്കദിയാക്കോന്റെ അവകാശവാദം അനുവദിക്കുവാൻ അർക്കദിയാക്കോന്റെ വഞ്ചനാശീലം മൂലം ഗാർഷ്യായ്ക്ക് ചിന്ത്യമേ അല്ലായിരുന്നു. മറിച്ച് പറങ്കികളുടെ സൈനികവും മററുമായ എല്ലാ കാര്യങ്ങളിലും ശാരീരികവും ധനപരവുമായി സ്വയം ബന്ധപ്പെട്ടിരുന്ന തന്റെ കീഴിൽ നസ്രാണികളെ നിർത്തുകയാണുത്തമം എന്ന് ഗാർഷ്യായിക്കു തോന്നി. പക്ഷെ, ഈ ഗ്രന്ഥകർത്താവ് 17–ാം ശതകത്തിലെ ദേശാഭിമാനപ്രബുദ്ധരായ കേരളനസ്രാണികളെ 20–ാം ശതകാന്ത്യത്തിലെ തന്റെ നിലപാടിനോട് ഘടിപ്പിച്ച് ഗാർഷ്യാ മെത്രാനെ നീതീകരിക്കയാണ് ചെയ്യുന്നത്. ഗാർഷ്യയെക്കാൾ വളരെ മടങ്ങ് സ്വന്ത മതം, ജാതി, ദേശം ഇതിനോടെല്ലാം ആദരവും സ്നേഹവും അഭിമാനവും പൂണ്ട് സർവ്വോപരി അതിനായി അടിയറവെച്ച 'ചാവേർ പടയാളി'യായിരുന്നു തോമ്മാ അർക്കദിയാക്കോനെന്നത് പലരും സൗകര്യപൂർവ്വം മറന്നുകളയുകയാണ്.

[മാസികയിൽ തുടർച്ചയായി പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന ഒന്നാം മാർത്തോമ്മായെപ്പററിയുള്ള ലേഖനം ചില സാങ്കേതിക തടസ്സംമൂലം ഏതാനും മാസങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതിനു സാധിക്കാതെപോയിട്ടുള്ളതാണ്.

പത്രാധിപർ]

Refinery School കാലാവധി പൂർത്തിയാക്കി തിരിച്ചുകൊടുക്കയും, നമ്മുടേതായി സ്വന്ത സ്കൂൾ ആരംഭിക്കുകയും ചെയ്തിരിക്കയാണ്. അടുത്ത സ്കൂൾ വർഷം മുതൽ അതു മാലിഗോൺ പള്ളിയോടു ചേർത്ത് നടത്തുവാൻ ഉദ്ദേശിക്കുന്നു.

ഇവിടുത്തെ എല്ലാ സംരംഭങ്ങളുടെയും പിന്നിൽ പ്രവർത്തിച്ച നിസ്വാർത്ഥ ഹസ്തങ്ങൾ അടുത്ത സമയത്ത് നിര്യാതനായ ബഹു. ഗീവർഗീസ് (ബഥനി) അച്ചന്റേതാണെന്നുള്ളത് കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നു. അദ്ദേഹത്തിന്റെ നിര്യാണവാർത്ത അറിഞ്ഞ ഗൌഹാട്ടി, ഷില്ലോംഗ്, ഡിയാപ്പൂർ പള്ളികളിൽ പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും 41-ാം ദിവസം യഥാവിധി ആചരിക്കയുമുണ്ടായി എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമത്രെ.

ഫാ. സി. കെ. തോമസ്

## അദ്ധ്യാപക പരിശീലനം

മുളന്തുരുത്തി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകർക്കായുള്ള പരിശീലന ക്ലാസ് കർമ്മേൽ ദയറായിൽവച്ച് 13-4-86-ൽ നടത്തി. മോഡൽ ക്ലാസും അതേ തുടർന്നുള്ള ചർച്ചയ്ക്കും റിട്ടയാർഡ് ട്രയിനിംഗ് സ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. എം. കെ. മാത്യു നേതൃത്വം നൽകി.

കരിക്കുലം, ടെക്സ്റ്റുബുക്ക് എന്നിവയെക്കുറിച്ചുള്ള ക്ലാസിൽ ഫാ. ജോസഫ് വെണ്ടറപ്പള്ളി നേതൃത്വം നൽകി. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ എസ്. കെ. അടൂർ സ്വാഗതവും അദ്ധ്യാപക പ്രതിനിധി ജോൺ വർഗീസ് നന്ദിയും പറഞ്ഞു. വെരി. റവ. റ്റി. വി. പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ അദ്ധ്യക്ഷത വഹിച്ചു.

## ഫാ. ഗീവർഗീസ് എൻഡോവ്മെൻറ് ഫണ്ട്

ഇൻഡ്യയുടെ വടക്കു കിഴക്കൻ സംസ്ഥാനങ്ങളിൽ ഓർത്തഡോക്സ് സഭയുടെ ആദ്യ മിഷ്യനറിയായി പ്രവർത്തനം നടത്തിയിരുന്ന റവ. ഫാ. ഗീവറുഗീസ് O. I. C. യുടെ 41-ാം ചരമദിനം ഡയംഫർ മാർ ഗ്രീഗോറിയോസ് പള്ളി ഇടവക 1986 മാർച്ച് മാസം 30-ാം തീയതി ആചരിച്ചു. തദവസരത്തിൽ ബ. ഗീവർഗീസ് അച്ചന്റെ സ്മരണയ്ക്കായി ഇടവക ഒരു Endowment Fund ആരംഭിച്ചു. ഇതിന്റെ നടത്തിലേക്ക് ഒരു 13 അംഗ കമ്മററിയെ തെരഞ്ഞെടുത്തു. ഫണ്ടിന്റെ ഉത്ഘാടനം അന്ന് നിർവഹിച്ചു. 1500 രൂപാ അപ്പോൾതന്നെ സംഭാവനയായി ലഭിച്ചു. ഈ ഫണ്ടിന്റെ കാര്യക്ഷമമായ നടത്തിപ്പിലേക്ക് ബ. ഗീവർഗീസ് അച്ചന്റെ പേരിൽ സഭാംഗങ്ങളുടെ സഹായ സഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു. ഇതിലേക്കുള്ള സംഭാവനകൾ ഈ ഫണ്ടിന്റെ ട്രഷറാർ മി. സി. റ്റി. കോശിയുടെ പേർക്ക്:- C. T. Koshy, Office Superintendent, Excise Commr's office, Dimapur, Nagaland, Pin. 797 112 എന്ന വിലാസത്തിൽ അയച്ചുകൊടുത്ത് ഈ സംരംഭത്തെ വിജയിപ്പിക്കുവാൻ താല്പര്യപ്പെടുന്നു.

എന്ന്,

Fr. K. T. Zachariah, Vicar, M. G. O Church<br>Dimapur

## സമ്മാനാർഹർ

മലങ്കരസഭാ മാസികയിൽ കുട്ടികൾക്കുവേണ്ടിയുള്ള "യേശുനാഥന്റെ പൂന്തോട്ടം എന്ന പംക്തി എന്റെ ജീവിതത്തിൽ" എന്ന വിഷയത്തെ ആസ്പദമാക്കി കുഞ്ഞിച്ചായൻ നടത്തിയ ഉപന്യാസ മത്സരത്തിൽ ഒന്നാം സമ്മാനം [150 രൂപാ] മിസ്. റീബാ കോരയും (കൈതയിൽ, വേങ്ങത്താനം, പാറത്തോട്), രണ്ടാം സമ്മാനം [100 രൂപാ] മി. ജിജി മത്തായിയും (എം. കെ. വി. ഹൗസ്, ചെങ്ങമനാട്, കൊട്ടാരക്കര) കരസ്ഥമാക്കിയിരിക്കുന്നു.


## Children's Hand Book of Common Prayer

പ. മാർത്തോമ്മാ മത്യൂസ് പ്രഥമൻ ബാവാ തിരുമേനി തർജ്ജിമചെയ്തു പ്രസിദ്ധപ്പെടുത്തിയ Children's Hand Book of Common Prayer എന്ന പുസ്തകത്തിന്റെ മൂന്നാം പതിപ്പ് സഭാ പബ്ലിക്കേഷൻ ഡിപ്പാർട്ടുമെന്റ് പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

മലയാളം അറിഞ്ഞുകൂടാത്ത കുട്ടികൾക്ക് പ്രാർത്ഥനയ്ക്കു ഉപയോഗിക്കുന്നതിനുള്ള ഈ പുസ്തകത്തിന് വില രൂപാ. 3 മാത്രം.

ആവശ്യപ്പെടുക:

സെക്രട്ടറി, ചർച്ച് പബ്ലിക്കേഷൻസ്, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം-38.

ഉപന്യാസങ്ങൾ പരിശോധിച്ച് സമ്മാനങ്ങൾ നിശ്ചയിച്ച ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രൊഫ. ഫ. ഡോ. കെ. എം. ജോർജ് അച്ചനോടും ഈ സമ്മാനങ്ങൾ ഏർപ്പെടുത്തിയ മി. ജോയൻ കുമരകത്തിനോടും ഉള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു. (പത്രാധിപർ)

## വാർഷിക ക്യാമ്പ്

കൊല്ലങ്കോട്: ഓർഡോക്സ് ക്രിസ്ത്യൻ ബാലസമാജത്തിന്റെ മലബാർ ഭദ്രാസന ക്യാമ്പ് 1986 ഏപ്രിൽ 21 മുതൽ 23 വരെ സെന്റ് പോൾസ് ഇംഗ്ലീഷ് സ്കൂളിൽവെച്ചു നടത്തപ്പെട്ടു.

21-ാംനു- തിങ്കളാഴ്ച 5 മണിക്ക് മദ്രാസ് ഭദ്രാസനാധിപൻ സഖറിയാ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ ഉൽഘാടനസമ്മേളനം പാലക്കാട് ജില്ലാ കലക്ടർ ശ്രീ. ഷാഹുൽ ഹമീദ് ഉൽഘാടനം ചെയ്തു. ജീവിതത്തിലുണ്ടാകുന്ന പ്രതിസന്ധികളെ വിശ്വസ്തതയോടെ തരണംചെയ്ത് സമൂഹത്തിനും രാഷ്ട്രത്തിനും കൊള്ളാവുന്നവരാക്കിത്തീർക്കുകയാണ് ഇത്തരം ക്യാമ്പുകളുടെ മർമ്മപ്രധാനമായ ഉദ്ദേശമെന്ന് തദവസരത്തിൽ കലക്ടർ ഉത്ബോധിപ്പിച്ചു.

ബാലനെ നടക്കേണ്ടുന്ന വഴിയിൽ പരിശീലിപ്പിച്ചാൽ വൃദ്ധനായാലും പ്രസ്തുത ശീലത്തിൽ നിന്നും പിന്മാറുകയില്ലെന്ന ബൈബിൾ വാക്യം ഉദ്ധരിച്ചുകൊണ്ട് ശിശുക്കൾക്ക് ചെറുപ്പത്തിലേ നൽകേണ്ട പരിശീലനങ്ങളെപ്പററി അഭിവന്ദ്യ മെത്രാപ്പോലീത്താ തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ഓർമ്മിപ്പിച്ചു. തുടർന്നുള്ള രണ്ടു ദിവസങ്ങളിലും അഭിവന്ദ്യ തിരുമേനി ക്ലാസുകൾ എടുത്തു. ഫാ. ആൻഡ്രൂസ് ഏബ്രഹാം, ശ്രീമതി ഇന്ദിരാ വാസുദേവമേനോൻ എന്നിവർ പ്രസംഗിച്ചു.

ക്യാമ്പിന്റെ സമാപനസമ്മേളനത്തിൽ ഫാദർ ജോർജ് മോഡിയിൽ അദ്ധ്യക്ഷത വഹിച്ചു. ഫാദർ വി. പി. പൈലി, സിസ്ററർ റിബേക്കാ, മാത്യു പുരയ്ക്കൽ, സി. സി. ആൻഡ്രൂസ് എന്നിവർ പ്രസംഗിച്ചു

മലബാർ ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട ഇരുന്നൂററിഅമ്പതോളം ബാലികബാലന്മാർ ക്യാമ്പിൽ സംബന്ധിച്ചു.

ഭദ്രാസനത്തിലെ വൈദികരും കന്യാസ്ത്രീകളും ക്യാമ്പിന് നേതൃത്വം കൊടുത്തു. സമാജത്തിന്റെ മലബാർ ഭദ്രാസന സെക്രട്ടറി ഡീക്കൻ ജോൺ സഖറിയാ, ഡീക്കൻ വർഗീസ് മാണ്ടൂത്ത്, ഡീക്കൻ മാത്യൂസ് വട്ടിയാനിക്കൽ, ഡീക്കൻ സുധാപോൾ എന്നിവർ ക്യാമ്പിനോടനുബന്ധിച്ചു നടത്തിയ കലാകായികമൽസരങ്ങൾ നിയന്ത്രിച്ചു.

ജനറൽ കൺവീനർ ഫാ. വി. കെ. ജോൺ സ്വാഗതവും ഭദ്രാസന വൈസ് പ്രസിഡണ്ട് ഫാ. വറുഗീസ് പുതുക്കുന്നേൽ കൃതജ്ഞതയും രേഖപ്പെടുത്തി.

## മർത്തമറിയം സമാജം

പന്തളം ഡിസ്ട്രിക്ടിലെ മർത്തമറിയം സമാജങ്ങളുടെ ജില്ലാസമ്മേളനം 11-5-86 ഞായറാഴ്ച

## സെ. തോമസ് സ്കോളർഷിപ്പ് യോങ്കേർസ്

അമേരിക്കയിലെ യോങ്കേർസ് സെ. തോമസ് ഇടവകക്കാർ കേരളത്തിൽ ഈ വർഷം പത്താം ക്ലാസിൽ ഫസ്ററ് ക്ലാസിൽ പാസസായി കോളജ് വിദ്യാഭ്യാസത്തിനു ധനപ്രാമായി ഞെരുങ്ങുന്ന സമർത്ഥരും സൽസ്വഭാവികളുമായ നാലു കുട്ടികൾക്ക് 5 വർഷത്തേക്കുള്ള കോളജ് വിദ്യാഭ്യാസത്തിനുള്ള സ്കോളർഷിപ്പായി ഓരോ വർഷവും ആയിരം രൂപാ വീതം നല്കുന്നതിനു തീരുമാനിച്ചിരിക്കുന്നു,

ഇതിലേക്ക് ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥികളിൽനിന്ന് അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകരുടെ സാമ്പത്തികസ്ഥിതി തെളിയിക്കുന്ന സർട്ടിഫിക്കേററും സ്വഭാവസർട്ടിഫിക്കേററും മാർക്കുലിസ്ററും അപേക്ഷയോടൊപ്പം അയച്ചിരിക്കണം.

അപേക്ഷാഫാറത്തിന് St. Thomas Scholarship Box No. 102 c/o Malankara Sabha, Catholicate Office, Kottayam-38 എന്ന വിലാസത്തിൽ ഉടനെ എഴുതുക.

സണ്ടേസ്കൂൾ വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും അപേക്ഷകൾക്ക് പ്രത്യേക പരിഗണനന ഉണ്ടായിരിക്കും.

ഫാ. ചെറിയാൻ, നീലാങ്കൽ
വികാരി

പഴകുളം സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് വികാരി ഫാ. കെ. ഒ. തോമസിന്റെ അദ്ധ്യക്ഷതയിൽ നടന്നു. ഡിസ്ട്രിക്ട് സുവിശേഷകൻ സി. ബേബി ക്ലാസ്സ് എടുത്തു. ഭദ്രാസന സെക്രട്ടറിമാരായ ക്യാപ്റ്റൻ പി. സി. മാത്യു, കുഞ്ഞുകുഞ്ഞമ്മ മാമ്മൻ എന്നിവർ പ്രസംഗിച്ചു. ശ്രീമതി അന്നമ്മ സ്വാഗതവും ഡിസ്ട്രിക്ട് സെക്രട്ടറി കെ. പി. ഏലിയാമ്മ കൃതജ്ഞതയും പറഞ്ഞു. നൂറോളം പ്രതിനിധികൾ സംബന്ധിച്ചു.

# സണ്ടേസ്കൂൾ അസോസിയേഷൻ വാർഷിക പൊതുയോഗം

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂളിന്റെ 1985–ലെ വാർഷിക പൊതുയോഗം 1986 മെയ് 1–ാം തീയതി വ്യാഴാഴ്ച രാവിലെ പത്തുമണി മുതൽ കോട്ടയം ബസേലിയോസ് കോളജ് ഹാളിൽ അസോസ്സ്യേഷൻ പ്രസിഡണ്ടു ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. ഡയറക്ടർ ജനറൽ വെരി. റെവ. സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ സ്വാഗതം നേർന്നു.

പ. കാതോലിക്കാബാവാ നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ തിരുമനസ്സുകൊണ്ട് യോഗം ഉത്ഘാടനം ചെയ്തു.

പ. ബാവാ തിരുമനസ്സിലെ 80-ാം ജന്മദിനം പ്രമാണിച്ച് പ. ബാവാ തിരുമേനിയെ അനുമോദിക്കുകയും തിരുമേനിയോടുള്ള ഭക്തി ബഹുമാനങ്ങൾ രേഖപ്പെടുത്തുകയും അസോസ്സ്യേഷനു വേണ്ടി പാരിതോഷികം പ്രസിഡണ്ട് തിരുമേനി പ. ബാവായ്ക്ക് സമർപ്പിക്കുകയും ചെയ്തു. പ്രസിഡണ്ട് തിരുമേനിയുടെ ഉപക്രമപ്രസംഗത്തെ തുടർന്ന് അസോസ്സ്യേഷൻ അംഗങ്ങളായിരുന്ന ശ്രീ. ഇട്ടി പി. പൗലൂസ്, ശ്രീ. കെ. കെ. ചെറിയാൻ, ശ്രീ. പി. ഏ. തോമസ് എന്നിവരുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

തുടർന്ന് അഖിലമലങ്കര അടിസ്ഥാനത്തിൽ നടത്തിയ മത്സര പരീക്ഷകളിലും, സോണൽ സഹപാഠ്യ മൽസരങ്ങളിലും വിജയികളായവർക്ക് സമ്മാനങ്ങൾ പ. ബാവാ തിരുമേനി വിതരണം ചെയ്തു. പത്താം ക്ലാസിൽ ഒന്നാമതായി വിജയിച്ച കുട്ടിക്ക് നൽകുവാൻ ഉള്ളാട്ടിൽ മി. ഐസക് തോമസ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സ്മാരകമായി സംഭാവന ചെയ്ത സ്വർണ്ണമെഡൽ വെള്ളൂക്കുട്ട സെന്റ് തോമസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനി അനീനാ വറുഗീസിനു സമ്മാനിച്ചു.

അംഗങ്ങൾ അയച്ചിരുന്ന ചോദ്യങ്ങൾക്ക് ഉത്തരങ്ങൾ ബ. റെ. ജി. സഖറിയാ അച്ചൻ (പബ്ളിക്കേഷൻ ആഫീസർ) നൽകി. ഓഡിറററായി ചാർട്ടേർഡ് അക്കൗണ്ടന്റ് ശ്രീ. ഉണ്ണൂണ്ണി പോളിനെയും ഇൻറേണൽ ആഡിററായി ശ്രീ. തൊമ്മി കുര്യനെയും (അമയന്നൂർ) തെരഞ്ഞെടുത്തു. സണ്ടേസ്കൂളിന്റെ 387568 രൂപയുടെയും, ഓ.വി.ബി. എസിന്റെ 127763 രൂപയുടെയും 1985–ലെ വരവുചെലവു കണക്ക് പൊതുയോഗം അംഗീകരിച്ചു. 1986–ലെ ബഡ്ജററ് സണ്ടേസ്കൂളിന് 436520 രൂപയുടെയും ഓ. വി. ബി. എസിന് 112400 രൂപയുടെയും പാസ്സാക്കി.

1979 മുതൽ നിലവിലിരിക്കുന്ന സണ്ടേസ്ക്കൂൾ അസോസിയേഷന്റെ ഭരണഘടനയിൽ ആവശ്യമായിരിക്കുന്ന ഭേദഗതികൾ വരുത്തിയും ഓ.വി. ബി. എസിനെപ്പററിയുള്ള വകുപ്പുകൾ കൂട്ടിച്ചേർത്തും അസോസിയേഷൻ ഭരണഘടനയുടെ ഭേദഗതികൾ അംഗീകരിച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകരണത്തിന് സമർപ്പിക്കണമെന്ന് നിശ്ചയിച്ചു.

(ശ്രീ. ചെറിയാൻ ആൻഡ്രൂസ് (കോട്ടയം) കൃതജ്ഞത രേഖപ്പെടുത്തി. 2. 30–ന് യോഗം പര്യവസാനിച്ചു.

## സണ്ടേസ്ക്കൂൾ ട്രഷറാർ



പി. സി. ജോസഫ്

ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ അസോസ്സ്യേഷന്റെ അടുത്ത മൂന്നു വർഷങ്ങളിലേക്ക് ട്രഷറാറായി ചെങ്ങന്നൂർ ഭദ്രാസനപ്രതിനിധി കുട്ടമ്പേരൂർ പല്ലാട്ടുശ്ശേരിൽ പി. സി. ജോസഫിനെ അസോസ്സ്യേഷൻ പ്രസിഡന്റ് അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന എക്സിക്യൂട്ടീവ് കമ്മററി തെരഞ്ഞെടുത്തു.

—o—

# ബൈബിൾ പഠനം

ഡീ: എം. സി. ചെറിയാൻ

**പാഠം 45**

**അപ്പോ: പ്രവർത്തികൾ**

**വിജയിയുടെ പേരും വിലാസവും**

പേര്. അച്ചാമ്മ മത്തായി
വിലാസം. 16. ഇന്ദിരായണി
സെനസററി, ഗാന്ധിനഗർ P. O.
നാസിക്.
ഭദ്രാസനം. ബോംബെ
രജി. നമ്പർ. 4732

**പാഠം 48**

**2 കൊരിന്ത്യർ**

**പ്രവേശനഫാറം**

പേര് ..........................................
വിലാസം........................................
ഭദ്രാസനം ......................................
രജി. നമ്പർ....................

പാഠം 45-ന്റെ ഉത്തരവും വിജയികളുടെ പേരുകളും താഴെ കൊടുക്കുന്നു.

തുടർന്നുള്ള പാഠങ്ങളിൽ ചോദ്യത്തിനു വളരെ ബുദ്ധിമുട്ടുണ്ട്. പലപ്രാവശ്യം വായിച്ചിട്ടും സംഖ്യയുമായി ബന്ധപ്പെട്ട ചോദ്യങ്ങൾ ലഭിക്കുന്നില്ല. ഒരു മാസത്തേക്ക് വായിക്കുവാൻ ഒരു പുസ്തകവും ആണല്ലോ. പുസ്തകം വായിച്ചു പഠിക്കുന്നതിന് പ്രസക്തി കൊടുക്കുക. അപ്രധാനങ്ങളായ ചോദ്യങ്ങളാവാം പലതും. ഉണ്ടാകാവുന്ന പ്രയാസങ്ങൾ വിസ്മരിച്ച് 66 പുസ്തകങ്ങളിലും എത്തിച്ചേരുന്നതുവരെ പഠനപദ്ധതി തുടരുക. ചോദ്യം എളുപ്പമല്ലാത്തതിനാൽ ഉത്തരം അയയ്ക്കുന്നവരുടെ സംഖ്യ കുറയുന്നു. ശ്രദ്ധയോടു വായിച്ചാൽ ലഭിക്കാവുന്ന ഉത്തരങ്ങളാണല്ലൊ.

കുറെ നാളുകളായി B ഭാഗത്തേക്ക് നല്ല ചോദ്യം ആരും അയച്ചുതരാത്തതിനാലാണ് പ്രസിദ്ധീകരിക്കാത്തത്. ചോദ്യത്തിന്റെ ഉത്തരം വേദപുസ്തക, സഭാചരിത്ര, വിശ്വാസകാര്യങ്ങളുമായി ബന്ധപ്പെട്ടതാണെങ്കിൽ ഉത്തരം കണ്ടുപിടിക്കുന്നവർക്ക് പ്രയോജനപ്രദമാണ്.

പാഠം 48-ന്റെ ഉത്തരം അടുത്ത മാസം 15-നു മുമ്പായി ബൈബിൾ പഠനം, പാഠം 48, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum-1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

**പാഠം 45 ഉത്തരം.**

| | | |
|---|---|---|
| 1. | 40 | (1:2) |
| 2. | 3000 | (2:41) |
| 3. | 40 | (4:22) |
| 4. | 400 | (5:36) |
| 5. | 400 | (7:6) |
| 6. | 8 | (9:33) |
| 7. | 450 | (13:19) |
| 8. | 12 | (19:7) |
| 9. | 40 | (23:13) |
| 10. | 276 | (27:37) |
| 11. | 85 | |

**പാഠം 45**

**11 ഉത്തരങ്ങളും ശരിയായി അയച്ചുതന്നവർ**

1. എം. വി. പൗലോസ്, ചെല്ലക്കാട്
2. അന്നമ്മ മത്തായി, ആനിക്കാട്
3. വത്സല രാജു, പാണ്ടനാട്
4. എം. സി. കുര്യൻ, ആറാട്ടുപുഴ
5. അച്ചാമ്മ മത്തായി, നാസിക്
6. കെ. എം. തോമസ്, മദ്രാസ്
7. പി. കെ. കോശി, പിരളശ്ശേരി
8. പി. എസ്. ജോൺ, തുമ്പമൺ
9. പി. സി. ചെറിയാൻ, ദുർഗ്ഗ്
10. മോനി വറുഗീസ്, കുന്നിക്കോട്
11. ജയമ്മ ജോർജ്, പാററ്ന
12. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
13. തോമസ് വി. സഖറിയാ, കടപ്ര
14. പി. വി. അച്ചാമ്മ, പാലക്കാട്
15. മേഴ്സി ചെറിയാൻ, രേണുക്കൂട്
16. കോശി മത്തായി, നന്ദിനി
17. സ്ററാൻലി ജോൺസ്, പെരിങ്ങനാട്

18. ഷാജി വറുഗീസ്, പെരിങ്ങനാട്
19. മോളി മാത്യൂസ്, നാരങ്ങാനം
20. കെ. വി. എബ്രഹാം, കനകപ്പലം
21. മറിയാമ്മ കോശി, അഹമ്മദബാദ്
22. എം. തോമസ്, ഭോപ്പാൽ
23. മറിയാമ്മ കോശി, അഞ്ചൽ
24. വി. ജെ. ററി. കുന്നന്താനം
25. ജെയിംസ് ജോർജ്, യമുനാ
26. രാജു വറുഗീസ്, കല്യാൺ
27. മേരി ഈപ്പൻ, പൂനാ
28. സണ്ണി പനാറ, ചുരുളിക്കോട്
29. സി. എം. വറുഗീസ്, സാഗർ
30. ജി. കുട്ടി, ചെറിയനാട്
31. മനോജ് പി. മാത്യു, പിരളശ്ശേരി

## പാഠം 48. 2 കൊരിന്ത്യർ

1. പുസ്തകത്തിലെ ആകെ അദ്ധ്യായം എത്ര.
2. ആകെ വാക്യങ്ങൾ.
3. പുസ്തകത്തിൽ യേശുക്രിസ്തു എന്ന് എത്ര പ്രാവശ്യം ഉണ്ട്.
4. തീത്തോസ് എന്ന പേര് എത്ര പ്രാവശ്യം.
5. നിങ്ങളുടെ ഇടയിൽ പ്രസംഗിച്ചവർ എത്ര.
6. അഞ്ചു വട്ടം ആകെ എത്ര അടികൊണ്ടു.
7. എത്ര രീതിയിലുള്ള ആപത്തു നേരിട്ടു.
8. ക്രിസ്തുവിലുള്ള മനുഷ്യൻ എത്ര വർഷം മുമ്പാണ് സ്വർഗ്ഗത്തോളം എടുക്കപ്പെട്ടത്.
9. ജഡത്തിലെ ശൂലം മാറുവാൻ എത്ര പ്രാവശ്യം കർത്താവിനോട് അപേക്ഷിച്ചു.
10. എത്ര പ്രാവശ്യം കൊരിന്ത് സന്ദർശിച്ചു.
11. ചോദ്യം 6-നെ ചോദ്യം 1 കൊണ്ട് ഹരിക്കുക. അതോടുകൂടി ചോദ്യം 2 കൂട്ടുക. അതിനെ ചോദ്യം 4 കൊണ്ട് ഹരിക്കുക. അതോടു കൂടി ചോദ്യം 8 കൂട്ടുക. അതിൽനിന്നും ചോദ്യം 3 കുറയ്ക്കുക. വീണ്ടും ചോദ്യം 10 കൂട്ടുക. അതിനോട് ചോദ്യം 7 കൂട്ടുക. അതിൽനിന്നും ചോദ്യം 9 കുറയ്ക്കുക. വീണ്ടും ചോദ്യം 5 കൂട്ടുക. നിങ്ങളുടെ ഉത്തരം എത്ര.

### B. പേരു പറയുക.

എന്റെ പേരിന് 5 അക്ഷരം ഉണ്ട്.

ഞാൻ ദൈവമാണ്. ദേവനല്ല.

എന്റെ അവസാനം മെത്രാപ്പോലീത്തായിലുണ്ട്. എപ്പിസ്ക്കോപ്പായിലില്ല.

ഞാൻ പത്രോസിലുണ്ട്. ശീമോനിലില്ല.

1, 2 ചേർന്നിടത്ത് വീടു പണിയാൻ കർത്താവ് ഉപദേശിക്കുന്നു.

1, 3 ഇവ ഹ്രസ്വമായി ഉച്ചരിച്ചാൽ യഹൂദന്മാർക്ക് യേശുവിനോടു തോന്നിയ ഒരു വികാരമാണ്.

1, 4 ഇവ ഒരു ഭാഷയാണ്.

1, 5 ഇവ ഒരു പക്ഷിയുടെ പേരാണ്.

3, 2 ഇവ ഹൂത്തോമ്മയിൽ ഓർക്കുന്ന ഒരു പേരാണ്. പക്ഷെ! തിരുസ്സപ്പായുമായി ബന്ധപ്പെടുത്തിയാണ്.

3, 4 യുഗവുമായി ബന്ധപ്പെട്ട ഒന്നാണ്; ഹ്രസ്വമായി ഉച്ചരിച്ചാൽ.

4, 2 ഒരു നാണയമാണ്.

പാട്ടു ചൊല്ലുമ്പോൾ സുറിയാനിയിലും മലയാളത്തിലും എന്റെ പേര് ഒന്നുതന്നെ. എങ്കിൽ ഞാനാര്.

(കെ. വി. എബ്രഹാം, കനകപ്പലം)

---

## വാർഷിക ക്യാമ്പ് സമാപിച്ചു

പത്തനംതിട്ട: തുമ്പമൺ ഭദ്രാസനത്തിലെ ബാലസമാജം വാർഷികക്യാമ്പ് തുമ്പമൺ-ഏറം സെൻറ് ജോർജ് പള്ളിയിൽവച്ച് മെയ് 16, 17, 18 തീയതികളിൽ നടന്നു. പ്രസ്ഥാനം പ്രസിഡൻറ് തോമസ് മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവച്ച് ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സിനോസ് ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പാ, ഫാ. തോമസ് മുട്ടുവേലി, ഫാ. ദാനിയേൽ എൻ. വർഗീസ്, ററി. ജി. ജോർജ്, കെ. ജി. ദാനിയേൽ എന്നിവർ പ്രസംഗിച്ചു. ഇടവകവികാരി ഫാ. ജേക്കബ് ദാനിയേൽ സ്വാഗതവും ജനറൽ സെക്രട്ടറി തോമസ് പുളിവേലി കൃതജ്ഞതയും പറഞ്ഞു.

സഭാകവി സി. പി. ചാണ്ടി, ഫാ. സി. ദാനിയേൽ, മാത്യു ശങ്കരത്തിൽ, അഡ്വ. എ. എം. തോമസ്, വി. വി. ഇടിക്കുള, ഡീക്കൻ രാജു എം. ദാനിയേൽ, ഡോ. കെ. ജെ. ജെയിംസ്, തോമസ് പുളിവേലി എന്നിവർ ക്ളാസുകളെടുത്തു.

സമാപനസമ്മേളനത്തിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. ഡപ്യൂട്ടി കലക്ടർ വി. വി. ഫിലിപ്പ്, സി. എം. തോമസ്, പി. കെ. ജോർജ്, എ. എം. ഫിലിപ്പ്, തോമസ് പുളിവേലി എന്നിവർ പ്രസംഗിച്ചു. ഫാ. ജേക്കബ് ദാനിയേൽ സ്വാഗതവും, സി. ഒ. മാത്യു കൃതജ്ഞതയും പറഞ്ഞു.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി കുടുംബം, ഗോഹട്ടി. മിസസ്. ലിസി ഈപ്പൻ. വിജു ജേക്കബ്.







ഒരു വിശ്വാസി, ചിങ്ങവനം. രോഗശാന്തിക്ക് റവ. എം. ദാനിയേൽ. ജോൺ മത്തായി, തീയാടിക്കൽ. റോസമ്മ, വർഗീസ്.







ഒരു വിശ്വാസി, പാററ്നാ. മിസ്സസ്. മറിയാമ്മ മാത്തൻ. ആനി എബ്രഹാം, പുത്തനങ്ങാടി. കെ. വി. തോമസ്, മദ്രാസ്.







Nency K. George.

താമസിച്ചതിനു ക്ഷമാപണം. അശ്വതി മാത്യു.

മാതൃവിശുദ്ധാഭ്യർത്ഥനയാൽ—കടപരിഹാരം നൽകി

എന്മേൽ ദേവേശ! ചെയ്തീടണമേ കാരുണ്യം.









**Mathai Mampallil, Annie,**
**Esther & Shalom,**
**Ahmedabad.**

Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686038

മദ്ധ്യസ്ഥതയാലുള്ള ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്.



**Mrs: Mariamma Mathew,**
**Chachai.**

Printed and Published by Rev. Fr. T. G. Zacharia
at the Catholicate press, Kottayam—38
Chief Editor Very Rev. Ramban Dr. N. J. Thomas